### വരിക്കാർക്കുള്ള മുഖ്യഅറിയിപ്പുകൾ

1. വരിക്കാർ അവരവരുടെ എഴുത്തു കത്തുകളിൽ വരിസംഖ്യാ നമ്പർ തെററില്ലാതെ എഴുതേണ്ടതാണ്. വരിസംഖ്യാ നമ്പർ എഴുതാത്ത കത്തുകൾ ശരിയായി പരിഗണിക്കപ്പെടുന്നതല്ല.

2. വിലാസത്തിൽ (അഡ്രസ്സ്) മാററം ഉണ്ടാകുമ്പോൾ ഉടനെ അറിയിക്കുന്നതോടപ്പം പുതിയ വിലാസത്തെ തെളിവായി ഞങ്ങളെ എഴുതി അറിയിക്കേണ്ടതുമാണ്.

3. പ്രതികൾ കിട്ടാത്ത പക്ഷം ഓരോ മാസവും 10-ാം തിയ്യതിക്കുള്ളിൽ ഞങ്ങളെ അറിയിക്കേണ്ടതാണ്. അതിന്നു ശേഷം വരുന്ന കത്തുകളെ പരിഗണിക്കുന്നതല്ല.

മാനേജർ,

അമ്പിളി അമ്മാവൻ.



# വായനക്കാരോട്

പ്രിയ വായനക്കാരെ,

നിങ്ങളിൽ പലരും കവിത, ലേഖനം, ചെറുകഥ സരസലേഖങ്ങൾ എന്നിവയൊക്കെ സരളമായെഴുതുവാൻ ത്രാണിയുള്ളവരാണ്. ചിത്രമെഴുത്ത് മുതലായ മററു പല കലകളിലും പ്രാവീണ്യമുള്ള മററു പലരും നിങ്ങളുടെ ഇടയിലുണ്ട്. എന്നാൽ അവയൊക്കെ പൊതുജനസമക്ഷം പ്രദർശിപ്പിക്കാൻ സമയവും സൌകര്യവുമില്ലാതെ നിങ്ങളിൽ പലരും വീർപ്പു മുട്ടുന്നുണ്ടാവാം. സഹജമായ സങ്കോചം, ആശങ്ക, സ്വന്ത കെല്പിനെ മാററുരച്ചുനോക്കാനുള്ള ധൈര്യമില്ലായ്മ ഇതൊക്കെ നിങ്ങളുടെ കഴിവുകളെ നിരുപയുക്തങ്ങളാക്കിത്തീർക്കുന്നു. ഇനിയും നിങ്ങൾ അങ്ങിനെ കഴിച്ചുകൂട്ടരുത്.

സാഹിത്യ നഭോമണ്ഡലത്തിലുദിച്ചുയരുവാനിച്ഛിക്കുന്ന ഓരോ നക്ഷത്രത്തിനും വേണ്ടത്ര പ്രോത്സാഹനം കൊടുക്കണമെന്ന് ഞങ്ങൾ നിശ്ചയിച്ചിരിന്നു. ആ വക പുതുതാരങ്ങളുടെ നായകത്വം "അമ്പിളിഅമ്മാവൻ" സ്വീകരിക്കുന്നതാണ്.

നിങ്ങളുടെ എഴുത്തുകൾ ശരിയായാലും തെററായാലും ധൈര്യസമേതം ഞങ്ങൾക്കയച്ചുകൊള്ളുക. സമുചിത ഭേദഗതികളോടെ ഞങ്ങൾ അവയെ 'അമ്പിളിഅമ്മാമ'നിൽ ചേർത്തി വിടാം. പക്ഷെ നിങ്ങളുടെ ലേഖനങ്ങളും ഒരു വിധം ആസ്വാദ്യമായിരിക്കണമെന്നും പറഞ്ഞുകൊള്ളട്ടെ. സാഹിത്യ കോവിദന്മാരോടൊപ്പം നിങ്ങളെ 'അരങ്ങ' കയററുവാൻ ഞങ്ങൾ സദാ സമുത്സുകരായിരിക്കും

അതിനാൽ ഇനിയും നിരാശപ്പെടാതെ നല്ല നല്ല ലേഖനങ്ങളും, കവിതകളും കഥകളും മററും എഴുതി ഞങ്ങൾക്കയച്ചുതരിക. അവ അമ്പിളിഅമ്മാവന്റെ പ്രിയ സന്താനങ്ങളായിത്തീരും.

നിങ്ങൾക്ക് ഭാവുകങ്ങൾ!!

അമ്മാമൻ



# വിഷയസൂചി



:—:

# അമ്പിളി അമ്മാവൻ

കുട്ടികളുടെ മാസിക

നിർവ്വാഹക പത്രാധിപർ : ചക്രപാണി.

## അമ്പിളി അമ്മാവന്നു

ഇനിയും ഒരു വയസ്സുതികഞ്ഞിട്ടില്ല. സ്വാഭാവികമായ വളർച്ചയോടൊപ്പം തത്തിക്കളിച്ചു പിച്ച നടക്കുന്ന ഈ കൊച്ചുമാസിക ഇതിനിടെ പല വായനക്കാരുടെയു പ്രശംസയ്ക്കു് പാത്രീഭൂതമായെന്നതു് ഞങ്ങൾക്കു് ആശ്വാസജനകംതന്നെ! വായനക്കാരിൽ പലരും അഭിപ്രായപ്പെട്ടു "അമ്പിളിഅമ്മാവന്നു് കൂടുതൽ പ്രകാശം വേണ"മെന്നു. അതു് ഞങ്ങൾക്കു് അറിയാവുന്നതോടൊപ്പം ആ വിലയേറിയ പ്രോത്സാഹനങ്ങൾക്കു് നന്ദി പറഞ്ഞുകൊള്ളുന്നു. അമ്പിളിഅമ്മാവൻ താമസം വിനാ പൌർണ്ണമിയിലെത്തും! ഈ ലക്കം മുതൽ 'അമ്പിളിയമ്മാമ'നെ കൂടുതൽ പ്രശോഭിതമാക്കാൻ കൂടുതൽ വിഷയങ്ങളും മാസികയ്ക്കു് കൂടുതൽ വലിപ്പവും വരുത്തിയിട്ടുണ്ടു്. ക്രമേണ ഇതിനെ ഇനിയും വലുതും വിജ്ഞാനപ്രദവുമാക്കണമെന്നാണു് ഞങ്ങൾ ഉദ്ദേശിക്കുന്നതും. അതിലേയ്ക്കായി ഞങ്ങളുടെ പുതിയ സംവിധായകസമിതി പരിശ്രമിക്കുന്നുമുണ്ടു്. നിങ്ങളോടൊരു വാക്കു്! അതായതു് "ഞങ്ങളുടെ പരിശ്രമങ്ങളെ എല്ലാപന്ഥാവിലൂടെയും നിങ്ങൾ പ്രോത്സാഹിപ്പിക്കണം". കുട്ടികളെ ഉദ്ദേശിച്ചു മാത്രമാണു് ഇതിലെ ഉള്ളടക്കമെങ്കിലും വലിയവർക്കും വേണ്ടത്ര ആസ്വാദ്യവിഷയങ്ങൾ ഇതിലുണ്ടെന്നു് വായിക്കുന്നവർക്കറിയാം. "ചെറിയവരിലൂടെ വലിയവർ വലിയ കാര്യങ്ങൾ നേടുക" അമ്പിളിഅമ്മാമൻ വായിച്ച ഒരു വലിയ ആളുടെ അഭിപ്രായമാണിതു് !.



വാല്യം 1 — ലക്കം 10 ഒററ പ്രതി 0-6-0

ജനുവരി — 1953 വാർഷികം 4-8-0

# മഹാൻമാർ ചെറുപ്രായത്തിൽ



ആ ബാലന്ന് പുസ്തകപാരായണം വളരെ ഇഷ്ടമായിരുന്നു. എല്ലാററിലും വെച്ചു "വാഷിംഗ്ടൻ" ൻെറ ജീവചരിത്രത്തിലായിരുന്നു ആ കുട്ടിക്ക് അധികം പ്രതിപത്തി. ആ പുസ്തകത്തിലെ ആദ്യത്തെ വരി "അടിമ ത്വമല്ല മഹാപാപമെങ്കിൽ ഭൂമിയിൽ പാപമെന്നൊരു വസ്തു തന്നെയില്ല" എന്നതു ആ കുട്ടിയുടെ സ്മൃതിപടലത്തിൽ വേരുറച്ചു പിടിച്ചു.

ഒരു ദിവസം താൻ ജീവനെപ്പോലെ കരുതിയിരുന്ന ആ പുസ്തകത്തെ തലയണയാക്കി തൻെറ അച്ഛൻ കിടന്നുറങ്ങുന്നതായി ആ ബാലൻ കണ്ടു. കുട്ടിക്കു മനസ്സിന്ന് വലിയ വിഷമം തോന്നി. എങ്കിലും അച്ഛനെ ഉണത്തിയില്ല. അവിടെയിരുന്നു പതുക്കെ അച്ഛൻെറ തല പൊക്കി ആ പുസ്തകമെടുത്ത്, പകരം തൻെറ കാൽ അവിടെ തലയണയാക്കി വെച്ചു.

കുറച്ചുകഴിഞ്ഞു അച്ഛനുണന്നു. "മകനെ, നീ എന്താ ഇങ്ങനെയിരിക്കുന്നതു ? ഞാൻ തലക്കുവെച്ചിരുന്ന പുസ്തകമെവിടെ ?" അച്ഛൻ അത്ഭുതത്തോടെ ചോദിച്ചു. ഇതു കേട്ട ആ ബാലൻ വിനയത്തോടെ തൻെറ ഹൃദയത്തിലുണ്ടായിരുന്ന ചിന്തകൾ അച്ഛനെ അറിയിച്ചു. സന്തുഷ്ടനായ പിതാവ് പറഞ്ഞു "മകനെ നീ വലുതായാൽ അടിമത്വത്തെ നാമാവശേഷമാക്കും; നീ ലോകത്തിൻെറ നന്മക്കായി ജീവിക്കും" എന്ന്.

ആ ചെറുബാലനാണ് വലുതായശേഷം അടിമത്വത്തിലാണ്ടു മുരടിച്ചു ജീവിച്ചിരുന്ന തൻെറ സഹോദരങ്ങളെ വിമുക്തരാക്കി അവക്കുവേണ്ടി തൻെറ സർവ്വകഴിവുകളുമുപയോഗിച്ചു ജീവിച്ചതു. ആ കുട്ടിയാണ് കുട്ടിക്കാലത്തു പഠിച്ച ആദശ്ങ്ങളെ വലുപ്പത്തിൽ പ്രായോഗികമാക്കി സമുദായസേവനം ചെയ്തു് വിശ്വവിഖ്യാതി നേടിയ "അബ്രഹാം ലിങ്കൻ".

# ആരാണത്

(കമ്മി മട്ട്)

കാലത്തെഴന്നേററു നിത്യകമ്മങ്ങളെ
ചാലവെചെയ്യുന്ന പൊന്നുണ്ണി വിദ്യാർത്ഥി
കൂടെത്തൻ വീട്ടിലെ കാര്യങ്ങളോരോന്നായ്
തേടിയറിയുന്ന പൊന്നുണ്ണി വിദ്യാർത്ഥി
പാഠങ്ങളോരുന്നു മന്നയ്ക്കുവേണ്ടതു
പാടെ പടിക്കുന്ന പൊന്നുണ്ണി വിദ്യാർത്ഥി
പ്രാതൽ കഴിച്ചുതൻ പുസ്തകകെട്ടുമായ്
പാഠശാലപോകും പൊന്നുണ്ണി വിദ്യാർത്ഥി
ക്ലാസിൽതൻ മാസ്റ്റർ പറഞ്ഞു കൊടുപ്പതു
ഭേഷായ് പഠിപ്പവൻ പൊന്നുണ്ണി വിദ്യാർത്ഥി
കൂടെ പഠിക്കുന്ന കുഞ്ഞുങ്ങളോടൊത്തു
മേളിച്ചുവാഴുന്ന പൊന്നുണ്ണി വിദ്യാത്ഥി
സായാഹ്നവേളയിലല്പം കളിച്ചുതൻ
ആരോഗ്യം പാലിക്കും പൊന്നുണ്ണി വിദ്യാത്ഥി
അന്തിക്കുമുമ്പുതൻ സന്ധ്യാവന്ദനാദി
ചന്തത്തിൽ ചെയ്യുവൻ പൊന്നുണ്ണി വിദ്യാത്ഥി
അമ്പലത്തിൽപോയി ഇമ്പമോടെ ലോക-
ബന്ധുവെ പ്രാർത്ഥിക്കും പൊന്നുണ്ണി വിദ്യാത്ഥി
അന്തസ്സേറും ജനബന്ധത്തെ മാത്രംത-
ന്തരംഗേയോക്കും പൊന്നുണ്ണി വിദ്യാത്ഥി
അത്താഴത്തിന്നുമുമ്പു പാഠങ്ങളോരോന്നും
കൃത്യമായ് വായിക്കും പൊന്നുണ്ണി വിദ്യാത്ഥി
പത്തടിക്കും മുമ്പു നിദ്രയെ പ്രാപിക്കും
ഉത്തമബാലകൻ പൊന്നുണ്ണി വിദ്യാർത്ഥി

ഗോപിയേട്ടൻ




ഒരു രാജ്യത്തു് ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹത്തിന്നു് സംഗീതത്തിൽ വലിയ ഭ്രമമായിരുന്നു. രാജ സദസ്സിൽ സംഗീത വിദ്വാന്മാരുണ്ടായിരിക്കണമെന്ന അദ്ദേഹത്തിന്നു് നിർബ്ബന്ധമായിരുന്നു. തൽഫലമായി അദ്ദേഹത്തിന്റെ സദസ്സിൽ വലിയ വലിയ സംഗീത വിദ്വാന്മാരുണ്ടായിരുന്നു. അവർക്കെല്ലാം ഇഷ്ടംപോലെ പ്രതിഫലങ്ങൾ കൊടുത്തിരുന്നു. ഈ വിദ്വാന്മാരിൽ നിന്ന പാട്ടു പഠിക്കുവാൻ രാജാവു് തീരുമാനിച്ചു പഠിച്ചു തുടങ്ങി. എത്ര പരിശ്രമിച്ചിട്ടും രാജാവിന്നു പാട്ടു പഠിഞ്ഞില്ല. പുതിയ പുതിയ ആളുകളെക്കൊണ്ടു വന്നും പഠിച്ചു നോക്കി; യാതൊരു ഫലവുമില്ല.

നിരാശനായ രാജാവു് പാട്ടു വിട്ടു വയലിൻ പഠിക്കുവാൻ ശ്രമിച്ചു. വയലിൻ വായിക്കുന്ന പല പല വിദ്വാന്മാരേയും കൊണ്ടു വന്നു കൊട്ടാരത്തിൽ താമസിപ്പിച്ചു. അവരിൽ നിന്നും വയലിൻ പഠിക്കാൻ തുടങ്ങി. വളരെക്കാലം ശ്രമിച്ചു. നിരവധി ധനം വിവ്യയം ചെയ്തു. എന്തുചെയ്തിട്ടെന്തുഫലം! രാജാവിന്നു യാതൊന്നും പഠിഞ്ഞില്ല. രാജാവു് വളരെ വ്യസനിച്ചു. "രാജ്യത്തിലെ ഇത്ര പണവും ഞാൻ ചെലവാക്കി. ഇത്ര ബുദ്ധിമുട്ടി. എന്നിട്ടെന്തുഫലം? ജനങ്ങൾ എന്നെ പുഛിക്കില്ലെ? കഷ്ടം! എന്റെ ജീവിതമിങ്ങനെയായല്ലൊ" രാവും പകലും ഈ വക ചിന്തകൾ അദ്ദേഹത്തെ വല്ലാതെ അലട്ടി.

അഹോരാത്രം ഇതേ ചിന്തയിൽ കഴിഞ്ഞു കൂടിയ രാജാവു ഇനി വയലിൻ പഠിയാനുള്ള മാർഗ്ഗമെന്തെന്നു ചിന്തിച്ചു വളരെ വ്യസനിച്ചു. അങ്ങനെ ഇരിക്കുമ്പോൾ ഒരു രാത്രി അദ്ദേഹത്തിന്നു് ഒരു സ്വപ്നം! സരസ്വതീദേവിയായിരുന്നു ആ കിനാവിൽ കണ്ട രൂ

സി. മീനാക്ഷി ഗുരുവായൂർ



പം. ദേവിയരുളിച്ചെയ്തു "രാജൻ, നിന്റെ മനോവേദന ഞാനറിഞ്ഞു. വ്യസനിക്കേണ്ട. ഞാനിതാ നിനക്കൊരു "മാന്ത്രിക വയലിൻ" തരുന്നു. ഇതിൽ നീ ശബ്ദമുണ്ടാക്കിയാൽ അതു മോഹന ഗീതമാകും. മാത്രമല്ല, നീ അതാരുടെ മുമ്പിൽ വായിക്കുന്നുവോ ആ വ്യക്തി നൃത്തം ചെയ്യാനും തുടങ്ങും. അത്രയ്ക്കു് മധുരമായിരിയ്ക്കും അതിൽ നിന്നുയരുന്ന ഗീതം. അതിനാൽ ഇതു സ്വീകരിക്കുക" എന്നും പറഞ്ഞു 'വയലിൻ' അവിടെ വെച്ചു ദേവിമറഞ്ഞു.

രാജാവ് ഞെട്ടിയുണന്നു നോക്കുമ്പോഴും 'വയലിൻ' അവിടെയുണ്ടു. അദ്ദേഹത്തിന്നു വളരെ അത്ഭുതമായി. താൻ കണ്ട സ്വപ്നം യാഥാർത്ഥ്യമായി കണ്ടതിൽ അദ്ദേഹം അതിരററു് സന്തോഷിച്ചു. ഉടൻ രാജാവു് അതെടുത്തു വായിച്ചു. ഹാ ഹ! എന്തൊരു ശ്രുതിവിശേഷം. രാജാവിന്നു ആദ്യം തന്നത്താൻ വിശ്വസിപ്പാൻ സാധിച്ചില്ല. വീണ്ടും വായിച്ചു. 'എന്തൊരു ഗീതാവിശേഷം! രാജാവിന്നു് സ്വപ്നം ഫലിച്ചു. ഉടനെഭൃത്യനെ വിളിച്ചു. ഭൃത്യൻ മു








മ്പാകെ വന്നു വന്ദിച്ചുനിന്നു. രാജാവ് ' വയലിൻ ' വായിച്ചു. ഭൃത്യൻ എല്ലാം മറന്നു നൃത്തം തുടങ്ങി. രാജാവിന്നു് സന്തോഷം സഹിക്കാതായി. അധികമധികം വായിക്കാൻ തുടങ്ങി. ഭൃത്യൻ കൂടുതൽ കൂടുതൽ ചാടാനും തുടങ്ങി. പോരെ പൂരം! ചാടി ചാടി തളർന്ന ഭൃത്യൻ അവസാനം പറഞ്ഞു "പ്രഭോ, അങ്ങയുടെ സംഗീതം നിർത്തിയാലും. അടിയൻെറ കൈ കാലുകൾ കഴയുന്നു. എന്നാലും പാട്ടു കേൾക്കുമ്പോൾ ആടുവാൻ തോന്നുന്നു. നിർത്തിയാലും നില്ക്കുന്നില്ല. ദയവുചെയ്തു പാട്ടു നിർത്തിയാലും".

രാജാവ് പാട്ടു നിർത്തി പാവപ്പെട്ട ഭൃത്യൻ വിയർത്തു കുളിച്ചു പാളീസായിരിക്കുന്നു. തൻെറ സാഫല്യത്തിൽ രാജാവ് അതിരററ സന്തോഷിച്ചു. അത്രനാളും പരിശ്രമിച്ചു യാതൊരു ഫലവുമില്ലാതെ ഒരു രാത്രിയിലെ സ്വപ്നം കൊണ്ടു ഉദ്ദിഷ്ടഫലം സിദ്ധിച്ചാൽ ഏതൊരു വ്യക്തയാണ് ആനന്ദസാഗരത്തിലാറാടാതിരിക്കുക. ?

പിറെറ ദിവസം ദർബാറിലേക്കുപോകും സമയം രാജാവ് വയലിനും കയ്യിൽവെച്ചു. അവിചാരിതമായി തനിക്കു കൈ വന്ന മഹിമയെ ദർബാറിൽ കൂടുന്ന ജനങ്ങളെ അറിയിക്കാൻ രാജാവിന്നു ഔത്സുക്യ മുണ്ടായതിൽ അത്ഭുതമില്ലല്ലൊ! ദർബാർ കൂടി. കുറച്ചു കഴിഞ്ഞു രാജാവ് വയലിൻ വായിച്ചു. ഗ്രഹപ്പിഴമയം ! മന്ത്രിമാർ, സേനാപതികൾ, ഭൃത്യന്മാർ, ദൂതന്മാർ എന്നു വേണ്ട അവിടെയുണ്ടായിരുന്ന സർവ്വ ജനങ്ങളും പാട്ടു കേട്ടതും ചാട്ടം തുടങ്ങി. ഡാൻസ് മയം ! രാജാവ് സന്തോഷഭരിതനായി. വേഗം വേഗം വായിക്കാൻ തുടങ്ങി. പാവപ്പെട്ട കൂട്ടർ തുള്ളാനും തുടങ്ങി.

ഈ നൃത്തക്കാർ ക്ഷീണിക്കാൻ തുടങ്ങി. രാജാവ് " ഏവൻ " അഷ്ടിയടി



ച്ചിട്ടാണ് വയലിൻ വായിക്കുന്നതു. ഈ തുള്ളുന്നവരുടെ കൂട്ടത്തിൽ ഭക്ഷണംപോലും കഴിക്കാത്ത പാവങ്ങളുണ്ടാവും! ഇതൊക്കെയുണ്ടോ വലിയവർ അറിയുന്നു! അവരുടെ സന്തോഷത്തിന്ന് മററുള്ളവർ എത്ര കഷ്ടപ്പെട്ടാലും അവരതൊന്നും അറിയില്ല. നിവൃത്തിയില്ലാതായപ്പോൾ ചിലർ നിലവിളിച്ചു "മഹാ പ്രഭോ, പാട്ടു നിർത്തിയാലും. അല്ലെങ്കിൽ അടിയങ്ങൾ മയങ്ങി വീഴും" രാജാവ് പാട്ടു നിർത്തി. അന്നങ്ങനെ പോയി. കുറച്ചു ദിവസം രാജാവ് ഇതൊരു പതിവാക്കി. തിന്നതു ദഹിക്കണ്ടെ? വേറെ വല്ലതുമുണ്ടോ അങ്ങാക്ക് പണി? ജനങ്ങൾ വളരെ കഷ്ടപ്പെട്ടു. ദർബാറിൽ പോകാതിരിക്കാനും നിവൃത്തിയുണ്ടോ? അന്യന്റെ ചോറല്ലെ?.

ഒരു ദിവസം രാജാവിന്റെ വയലിൻ കാണാതായി. കണ്ട കുണ്ടൊക്കെ തപ്പി എവിടെയുമില്ല. രാജാവ് ദർബാറിൽ വെച്ചു വളരെ ദേഷ്യപ്പെട്ടു. "വയലിൻ കണ്ടുപിടിച്ചില്ലെങ്കിൽ ഞാൻ എല്ലാവരേയും ശിക്ഷിക്കും" എന്നും കല്പിച്ചു. രാജകല്പനയല്ലെ? മറുവാക്കുണ്ടോ അന്ന്! എല്ലാവരും ഭയപ്പെട്ടു. ഓ



രാൾക്കും രാജാവിൻെറ വയലിനെപ്പററി അറിവുണ്ടായിരുന്നില്ല. അവർ ഓരോരുത്തരും പരസ്പരം മിഴിച്ചു നോക്കി.

ഈ ഘട്ടത്തിൽ അവിടെയൊരു തൂണിൻെറ മുകളിൽ ഒരു കുരങ്ങു രാജാവിൻെറ വയലിനുമായെത്തി. കുരങ്ങു വയലിൻ എടുത്തു വായിക്കാനൊരുങ്ങി. എത്രയോ പ്രിയപ്പെട്ട തൻെറ സംഗീതസാമഗ്രി ഒരു കുരങ്ങിൻെറ കയ്യിൽ കണ്ടാൽ ആൎക്കാണ് സഹിക്കാൻ കഴിയുക ? രാജാവിന്നിതു കണ്ടു് ദേഷ്യം വന്നു. കുരങ്ങനെ പിടികൂടാൻ ആജ്ഞാപിക്കും മുമ്പ് കുരങ്ങ് ഫിഡിൽ വായന തുടങ്ങി. ശബ്ദം കേട്ടതും രാജാവ് ഡാൻസ് തുടങ്ങി. എന്നാൽ അന്ന് സദസ്സിൽ മററാരും ആടിയില്ല. രാജാവിന്നിതു കണ്ടത്ഭുതമായി. തൻെറ നൃത്തം നിൎത്താനും സാധിക്കുന്നില്ല. നൃത്തം വെച്ചു രാജാവു ചലിച്ചു മുഖം വിളൎത്തു. തളൎന്നു വീഴുമെന്നായി. രാജാവ് കുരങ്ങനെ ഒന്നു നോക്കി. അദ്ദേഹം കണ്ണു തുടച്ചു് ഒന്നു കൂടി നോക്കി. ആ കുരങ്ങു വെറും കുരങ്ങല്ലായിരുന്നു. ആ വയലിൻ ദാനം ചെയ്ത ദേവിയായിരുന്നു അതെന്നു രാജാവിന്നു ബോദ്ധ്യമായി.

മിഴിച്ചു നോക്കുന്ന രാജാവിനോടു ദേവി ചോദിച്ചു “എന്താ നോക്കുന്നതു, നൃത്തം മതിയോ ? നിൻെറ മനോദുഃഖം കണ്ടു ഞാൻ നിനക്കു തന്ന ഈ ഫിഡിൽ കൊണ്ടു നീ അന്യരെ കഷ്ടപ്പെടുത്തിക്കൊണ്ടിരുന്നു. പരിമിതമായി മററുള്ളവൎക്കു സുഖിക്കുവാൻ വേണ്ടി ഉപയോഗിക്കേണ്ട ഈ സാമഗ്രി കൊണ്ടു നീ അഹംഭാവം മൂലം അന്യരെ ഉപദ്രവിക്കാൻ തുടങ്ങി. അല്ലേ ?ഇപ്പോൾ നീയും അതനുഭവിക്കൂ ”.

രാജാവ് സവ്യസനം പറഞ്ഞു. “ദേവി, മാപ്പരുളുക. ഇനിമേൽ ഞാൻ ഒരുവനേയും ദ്രോഹിക്കയില്ല. ദയവു ചെയ്തു് ആ വയലിൻ എനിക്കു തന്നെ തന്നരുളിയാലും ”

ദേവിക്കു് ദയതോന്നി. വയലിൻ രാജാവിന്നു്തന്നെ കൊടുത്തന്തൎദ്ധാനം ചെയ്തു.

അന്നുമുതൽ രാജാവ് ഒരുത്തനേയും ഉപദ്രവിച്ചില്ല.





# അച്ഛനും മകനും



ഒരു ദിവസം ലക്ഷ്മീദേവി ശ്രീനാരായണസ്വാമിയോടു ചോദിച്ചു. "പ്രഭോ, പ്രതിദിനം ലക്ഷക്കണക്കിൽ ജനങ്ങൾ അവനവന്റെ ആഗ്രഹനിവൃത്തിക്കായി അങ്ങയോടു പ്രാൎത്ഥിക്കുന്നു. അങ്ങ് എന്തുകൊണ്ടാണ് അവൎക്ക് സൎവ്വാഭീഷ്ടങ്ങളും സാധിച്ചു കൊടുക്കാത്തതു് ?".

ഭഗവാൻ ചിരിച്ചു മറുപടി പറഞ്ഞു. "പ്രിയെ, ഞാൻ അവരുടെ എല്ലാ ആഗ്രഹങ്ങളും സാധിപ്പിച്ചുകൊടുത്താൽ അവർ പിന്നീടു മടിയന്മാരായി തീരും. അറിവില്ലായ്മകൊണ്ടു് ആഗ്രഹിക്കുന്നതെന്തെന്ന് അവൎക്ക് തന്നെ അറിഞ്ഞുകൂടാ. ഞാൻ എന്നെ ആരാധിക്കുന്നവരുടെ നന്മയെ ഉദ്ദേശിച്ചാണ് അവരുടെ എല്ലാ ആഗ്രഹങ്ങളും സാധിപ്പിച്ചുകൊടുക്കാത്തതു് ".

ദേവിയ്ക്കു് അതത്ര സന്തോഷപ്രദമായില്ല. അവർ പറഞ്ഞു. "എന്നാൽ അവിടുന്ന്, ഒരാളുടെ ആഗ്രഹത്തെ പൂൎത്തിയാക്കി കൊടുക്കുക; നോക്കാമല്ലൊ എന്തു സംഭവിയ്ക്കുമെന്ന് ".

ഇതുകേട്ടു് ഭഗവാൻ പറഞ്ഞു :– "ഒരു ഗ്രാമത്തിൽ "രാജാറാം" എന്നു് പേരായ നല്ലൊരു മനുഷ്യൻ ഉണ്ടു്. വളരെക്കാലം അയാൾക്ക് സന്തതികളുണ്ടായിരുന്നില്ല. അയാളും ഭാൎയ്യയും എന്നെ ഭജിച്ചു്; സന്തതിയുണ്ടാവാൻ പ്രാൎത്ഥിച്ചു. ഭവിഷ്യത്തറിഞ്ഞിട്ടും ഞാൻ അവരുടെ ആഗ്രഹം സാധിപ്പിച്ചു. രാജാറാമിന്നു് ഒരു പുത്രനുണ്ടായി. അവൻ ആ കുട്ടിക്ക് നാരായണൻ എന്നു് പേരുമിട്ടു. കുറച്ചു ദിവസങ്ങൾക്കു ശേഷം നാരായണന്റെ അമ്മ മരിച്ചുപോയി. രാജാറാമിന്നു് കുട്ടിയെ വേണ്ടപോലെ വളൎത്താൻ സാധിച്ചില്ല. അതിനാൽ ആ കുട്ടി തനി താന്തോന്നിയായി. എന്തിനധികം? അവൎക്ക് പരസ്പരം യാതൊരു സ്നേഹവും പോലുമില്ലാത്തവിധം ജീവിക്കുന്നു.

"എന്നാൽ ആ സാധുക്കളുടെ മനോവ്യഥ തീൎത്തു രക്ഷിക്കരുതെ" ദേവി ചോദിച്ചു. "ആവാം" ഭഗവാൻ സമ്മതം മൂളി.

ഇ. കെ. ബി. നമ്പ്യാർ തലശ്ശേരി



അന്നൊരുനാൾ നാരായണൻ ഉച്ചയ്ക്കുമുമ്പു സ്കൂളിൽ നിന്നു ഓടിവന്നു. "ഇത്രനേരത്തെ എന്താ മടങ്ങിവന്നതു് ?" അച്ഛൻ ചോദിച്ചു. "വയററിൽ വേദന" മകൻ മറുപടി പറഞ്ഞു.

"ഇന്നു് വീട്ടിൽ നല്ല പദാൎത്ഥങ്ങളുണ്ടാക്കിയിട്ടുണ്ടു. നീ തിന്നാൻ കൊടുത്തുവെച്ചിട്ടില്ല. പോയി ആ മുറിയിൽ മിണ്ടാതെ കിടന്നോ" എന്നും പറഞ്ഞു രാജാറാം നാരായണനെ മുറിയിലിട്ടു പൂട്ടി. നാരായണൻ മുറിക്കകത്തും രാജാറാം പുറത്തും ഇരുന്നു ചിന്തിക്കാൻ തുടങ്ങി. രാജാറാം വിചാരിച്ചു "കുട്ടിക്കാലം എത്ര സുഖപ്രദം! സ്കൂളിൽപോയി പഠിക്കുക, കളിക്കുക, ചിരിക്കുക, ഇതൊക്കെ എത്ര സന്തോഷകരം! വീട്ടുകാൎയ്യങ്ങളറിയേണ്ട. പണമിടവാടറിയേണ്ട, എത്ര സുഖജീവിതം. കഷ്ടം! എന്റെ മകനൊരു താന്തോന്നിയായല്ലൊ ഞാനിവന്റെ പ്രായമായിരുന്നെങ്കിൽ എത്ര സന്തോഷത്തോടെ സ്കൂളിൽ പോയിരുന്നു!". ഇതെ സമയം നാരായണനും വിചാരിച്ചിരുന്നു. "ഈ ചുട്ടകാട്! ഒരു സ്കൂളും, ഒരു പഠിപ്പും! എവിടേയും എന്തു കാൎയ്യത്തിനും ഈ വലിയ ക്രൂരരാണു്! അവരോടൊന്നും പറയാനാരുമില്ല. അവൎക്കു് വേണ്ടതൊക്കെ ശാപ്പിടാം. അവൎക്കു് സ്കൂളിൽ പോകേണ്ട; ഇഷ്ടമുള്ളിടത്തൊക്കെ തെണ്ടാം. ഹ! എന്തൊരു സ്വാതന്ത്ര്യം! കഷ്ടം! ഞാനും ക്ഷണത്തിൽ വലുതായെങ്കിൽ!" "അവരിരുവരുടേയും ആ



ഗ്രഹം സാധിച്ചു കൊടുക്കുക" ലക്ഷ്മീദേവി അഭ്യർത്ഥിച്ചു. "ശരി, നിന്റെ ഇഷ്ടം പോലെ" ഭഗവാനരുളിചെയ്തു.

രാജാറാമിന്റെയും നാരായണന്റെയും രൂപം മാറി, അതവർതന്നെയറിഞ്ഞില്ല. രാജാറാം നാരായണനും നാരായണൻ രാജാറാമുമായി!.

കുറച്ചുനേരം കഴിഞ്ഞു രാജാറാം പുറത്തുപോയി. അയാൾക്കു തോന്നി "വീട്ടു കുറച്ചു ഉയരം കൂടിയോ എന്നു" മാത്രമല്ല, മേല്പോട്ടു കാഴ്ചയ്ക്കു തല കുറച്ചു കൂടുതൽ പൊക്കേണ്ടിവന്നു. എന്തോ, രാജാറാം അതൊന്നും അത്ര വക വെച്ചില്ല. റോഡിൽകൂടി കുറച്ചു ദൂരം ചെന്നപ്പോൾ രാജാറാം തന്റെ സ്നേഹിതൻ, ഗോപാലനെ കണ്ടു. "എന്താ ഗോപാലൻ?" രാജാറാം ചോദിച്ചു. ഗോപാലന്ന് ഇതു് കേട്ട അൽപം ദേഷ്യം വന്നു. "എന്തടാ, നിന്റെ കണ്ണു മഞ്ഞളിച്ചോ. നോക്കിക്കളിച്ചോ, ഇതാണോ നിന്റെ അച്ഛൻ പഠിപ്പിച്ചുതന്നതു്" എന്നും പറഞ്ഞു അയാൾ ഒരു വടിയെടുത്തു് അടിപ്പാൻ ഓടിച്ചെന്നു.

രാജാറാം ഇതുകണ്ടു് പേടിച്ചു് ഒരേ ഒരോട്ടം. വയസ്സായിട്ടും തടിയുണ്ടായിട്ടും അത്ര ക്ഷണത്തിൽ ഓടാൻ കഴിഞ്ഞതിൽ അയാൾക്കു് തന്നെത്താൻ ഒരത്ഭുതം തോന്നി. ഗോപാലൻ അടിയ്ക്കാൻ വന്നതും താൻ ഓടിയതും ഓർത്തു് അയാൾക്കു് ചിരിവന്നു. അപ്പോഴെയ്ക്കുമതാ ഒരാൾ തോളിൽ കൈവച്ചു് "എന്തടൊ എന്തിനാ ഓടിയതു്?" എട്ടുപത്തു് വയസ്സായയൊരു പയ്യൻ ചിരിച്ചുകൊണ്ടു ചോദിച്ചു. രാജാറാം ഒന്നു ഞെട്ടി. ചെറുക്കൻ തന്റെ തോളിൽ പിടിച്ചതുകണ്ടു ദേഷ്യം വന്നു. "തെമ്മാടി ആരെടാ നീയെന്റെ തോൾ പിടിക്കാൻ" അയാൾ ആ ചെറുക്കന്റെ ചെകിടത്തൊന്നു താങ്ങി. "എടാ, നിനക്കിത്രയ്ക്കായോ, നാളെ സ്ക്കൂളിൽവാ, ഞാൻ മാസ്റ്ററോടു പറഞ്ഞു നിന്നെ കാണിച്ചുതരാം" എന്നും പറഞ്ഞു ആ പയ്യൻ കൊഞ്ഞനം കാണിച്ചു നടന്നു.

രാജാറാമിന്നു വളരെ അത്ഭുതമായി. ഇത്ര ചെറിയൊരു പയ്യൻ തന്നോടു സമാനനായി പെരുമാറിയതു് എന്തൊരാശ്ചര്യം എന്നും ചിന്തിച്ചു രാജാറാം കടയിലേക്കു പോയി. അവിടെ ചെ








ന്ന് ചില സാധനങ്ങൾ വീട്ടിലേക്കയക്കുവാൻ പറഞ്ഞു. സുപരിചിതനായ ആ അങ്ങാടിക്കാരൻ പറഞ്ഞു. "ശരി ശരി, സാമാനം അയയ്ക്കാം. പക്ഷെ പണം?".

രാജാറാമിന്ന് ഇതു കേട്ട വളരെ ദേഷ്യം വന്നു. "ഇന്ന് ഈ പീടികക്കാരന്ന് എന്തു പററി? ഇത്ര വലിയ വൎത്തമാനം പറയുന്നതു്" എന്നയാൾ വിചാരിച്ചു്, പണത്തിന്നു വേണ്ടി പോക്കററിൽ കയ്യിട്ടു. അപ്പോഴാണയാൾക്ക് കൂടുതൽ അത്ഭുതമായതു്. പെൻസിലിൻെറ കഷണം, ചോക്ക് തുണ്ടു്, പീലിക്കഷണം ഇതൊക്കെയാണു് ആയാൾ പോക്കററിൽ കണ്ടതു്. "ഇതെന്തൊരു തമാശ! ഇതൊക്കെയെങ്ങിനെ എൻെറ പോക്കററിൽ വന്നു" എന്നു് ചിന്തിച്ചു് അയാൾ സ്തബ്ധനായി നിന്നു. അയാൾക്കു് വിശപ്പുതുടങ്ങി. കയ്യിൽ കാലണയില്ലാതെ ആരെന്തു് കൊടുക്കാനാ? അയാൾ ഒരു മിറായിക്കടയുടെ അടുക്കെ ചെന്നു. അവിടെയുള്ളൊരു കണ്ണാടിയിൽ അയാളുടെ കണ്ണെത്തി. തൻെറ രൂപമൊന്നു നോക്കാൻ നിശ്ചയിച്ചു. തിരിഞ്ഞും, മറിഞ്ഞും, മേലും, കീഴും അയാൾ നോക്കി. തൻെറ രൂപം കണ്ണാടിയിൽ പ്രതിഫലിച്ചു കണ്ടില്ല. അവിടെ കണ്ട രൂപം നാരായണൻെറതായിരുന്നു. ആദ്യം അയാൾക്ക് വിശ്വാസം വന്നില്ല. അയാൾ തൻെറ കാലടികൾ നോക്കി. കാലടികൾ വളരെ ചെറുതു് ചെരിപ്പുമില്ല കാലുകളിൽ. മുണ്ടിന്നു് പകരം ട്രൌസർ!. അയാൾ തൻെറ തല തപ്പിനോക്കി. കഷണ്ടികൊണ്ടു കണ്ണാടിപോലെ മിന്നിയിരുന്ന മണ്ടയിൽ നിറയെ രോമം! മുഖം തപ്പിനോക്കി. താ

ടിയുമില്ല മീശയുമില്ല. ഒരൊററ രോമമില്ല. അയാറം അന്തം വിട്ടു. താനിട്ടിരുന്ന കണ്ണടയുമില്ല. കണ്ണടയില്ലാതെ തന്നെ നല്ലവണ്ണം കാണുന്നു. രാജാറാമിന്നു് മനസ്സിലായി "താൻ നാരായണനായി മാറിയിരിക്കുന്നു"വെന്നു. നാരായണനെന്തു് പററിയിരിക്കുമെന്നോർത്തു് അയാറം ഭയന്നു.

നാരായണന്നു് എന്തു് പററിയെന്നുനോക്കാം നമുക്കു്. അച്ഛൻ പുറത്തുപോയെന്നറിഞ്ഞു നാരായണൻ മുറിയിൽ കിടന്നു് ലഹള കൂട്ടി. വാതിലിന്മേലിടിക്കുവാൻ തുടങ്ങി. ലഹള കേട്ടു് ഭൃത്യ വന്നു വാതിൽ തുറന്നു. "അയ്യോ, യജമാനനെ ആരാണു് ഈ മുറിയിലിട്ടടച്ചതു്? നാരായണൻെറ വികൃതിയായിരിക്കുമോ?" "ഫ, മിണ്ടരുതു്" നാരായണൻ അലറി. ഭൃത്യ അത്ഭുതപ്പെട്ടു. "ഒരു നാളും തൻെറ യജമാനൻ ഈ വിധം സംസാരിക്കാറില്ല. എന്തു പററിയൊ ഇന്നു്" അവറം ചിന്തിച്ചു. പാവം! അവറംക്കറിയാമോ? അതു് രാജാറാമല്ല നാരായണനാണെന്നു.

നാരായണൻ മുകളിൽ പണം വെച്ച അലമാറ തുറക്കാൻ കോണി കയറാൻ തുടങ്ങി. പക്ഷെ മുമ്പെത്തെപ്പോലെ അത്രയെളുപ്പം കോണി കേറാൻ കഴിയുന്നില്ല. ദേഹത്തിന്നൊരു ഭാരം. കാലിന്നൊരു കടച്ചിൽ. രണ്ടു മൂന്നു പടി കയറിയപ്പോഴേയ്ക്കും തന്നെ ഒരു ക്ഷീണം. നാരായണൻ തീർച്ചയാക്കി. കുറച്ചു കാപ്പിയും പലഹാരവും കഴിച്ചു പുറത്തൊന്നു് പോകാമെന്നു്. ഭൃത്യയോടു് കൊണ്ടുവരുവാനാജ്ഞാപിച്ചു.

"ഇപ്പോറം കാപ്പി കുടിച്ചല്ലെയുള്ളു. ഇനിയും കാപ്പികഴിച്ചാൽ എ







പ്പോഴാണ് ഊണുകഴിക്കുക". ഭൃത്യ ആദരവോടെ ചോദിച്ചു

"എന്തെടി പറഞ്ഞു്, നീ എപ്പൊഴാ എനിക്ക് കാപ്പിയും പലഹാരവും തന്നതു് ? എന്റെ വീട്ടിലുണ്ടാക്കിയ പലഹാരം തരാൻ നിനക്കെന്താ വയററിൽവേദന ? കൊണ്ടുവാ പലഹാരം" നാരായണൻ ചാടി.

യജമാനന്റെ തലയ്ക്കു് കല്ലിളകിയൊ എന്നു് ഭൃത്യ സംശയിച്ചു. ഉടനെ ഭൃത്യനെ അയച്ചു വൈദ്യനെ വരുത്തി. നല്ലകാലം. പലഹാരം തിന്നു വയറു വീർത്തു നാരായണൻ ശ്വാസം മുട്ടുകയായിരുന്നു. വൈദ്യൻ വന്നു മരുന്നു കൊടുത്തു. കുറെ ആശ്വാസമായി. വൈദ്യൻ തന്നോടു വലിയ ബഹുമാനം കാണിക്കുന്നതുകണ്ടു് നാരായണനത്ഭുതമായി. കുറച്ചുകൂടി ആശ്വാസമായപ്പോൾ നാരായണൻ താക്കോലെടുത്തു് അലമാറ തുറക്കാൻ പോയി. അലമാറയുടെ അടുത്തെത്തിയപ്പോൾ നാരായണൻ ഒരൊററ ഞെട്ടൽ! അലമാരിയിലുള്ള കണ്ണാടിയിലുണ്ടു് തന്റെ അച്ഛന്റെ പ്രതിഛായ. "അയ്യോടാ" നാരായണൻ പിന്നോക്കം തിരിഞ്ഞു നോക്കി. അച്ഛനില്ല. "അമ്പോ" ഒരു ശ്വാസം വിട്ടു നാരായണൻ വീണ്ടും അലമാറയ്ക്കടുത്തു. അതാ വീണ്ടും അച്ഛന്റെ ഛായ. ആ കഷണ്ടി, മൂക്കു്, കണ്ണട കൊമ്പൻമീശ എല്ലാമുണ്ടു. അവൻ തന്റെ മുഖമൊന്നു തപ്പിനോക്കി. കണ്ണാടിയിൽ കണ്ടതൊക്കെ കയ്യിൽ തടഞ്ഞു. അവന്നു് കള്ളി മനസ്സിലായി.

നാരായണന്റെ തല കറങ്ങി. അച്ഛന്റെ രൂപം തനിക്കെങ്ങനെ കിട്ടിയെന്നവനറിയാമൊ പാവം! അവനാലോചിയ്ക്കാൻ തുടങ്ങി. ആലോച-







ച്ചാലോചിച്ചു അവനൊരു രസം തോന്നി. "ഇനി സ്കൂളിൽ പോകേണ്ട, മാസ്റ്ററുടെ തല്ലു കൊള്ളേണ്ട, ഇഷ്ടംപോലെ പണം കിട്ടും". സന്തോഷംകൊണ്ടു നാരായണൻ തുള്ളിച്ചാടി. പക്ഷെ അവനൊരു ചിന്ത കടന്നു. അച്ഛനെവിടെ ? അദ്ദേഹത്തിൻെറ രൂപവും ഇതുപോലെതന്നെയല്ലെ ? ഇത്രയായപ്പോഴേക്കും പത്തു പന്ത്രണ്ടു വയസ്സായൊരു പയ്യൻ കോണി കയറി വരുന്നു. നാരായണൻ നോക്കി; കുറച്ചൊന്നാലോചിച്ചു. അവനറിഞ്ഞു പിതാവിന് തൻെറയും തനിക്കു പിതാവിൻെറയും രൂപം കിട്ടിയെന്ന്. അവനൊരു യുക്തി തോന്നി. താക്കോൽ തൻെറ കീശയിൽ മറച്ചുവെച്ചു.

രാജാറാം മേലെ വന്നു. തൻെറ മകൻെറ രൂപം കണ്ടു് അയാൾ പൊട്ടിച്ചിരിച്ചു. നാരായണൻ മിണ്ടാതെ നോക്കിക്കൊണ്ടിരുന്നു. അവന്നു് ഭയം തോന്നി. "ഈ രൂപവ്യത്യാസം എനിയ്ക്കെങ്ങനെ വന്നുവെന്ന് നിനക്കറിയാമൊ ?" രാജാറാം ചോദിച്ചു. "ഇല്ല" നാരായണൻ പറഞ്ഞു.

"ഇതു വലിയ തൊന്തരവായി. നാമിനിയെങ്ങിനെ സമുദായത്തിൽ പെരുമാറും. ഞാനാണ് രാജാറാമെന്നും നീയാണ് നാരായണനെന്നും ജനങ്ങൾ എങ്ങനെ വിശ്വസിയ്ക്കും ?. വീട്ടുകാര്യങ്ങൾ, പണമെടവാടുകൾ, സമുദായകാര്യങ്ങൾ ഇതൊക്കെ ഞാനെങ്ങിനെ നിർവ്വഹിയ്ക്കും" രാജാറാം പിറു പിറുത്തു "എനിക്കെന്തറിയും ?" നാരായണൻ മുഖം കുനിച്ചു പറഞ്ഞു.

"നീയെങ്ങിനെ പഠിപ്പു തുടരും ?" രാജാറാം ചോദിച്ചു. "പഠിപ്പ്! ഈ രൂപം വെച്ചുകൊണ്ടുഞാൻ സ്കൂളിൽ



പോകണമെന്നോ അച്ഛൻ പറയുന്ന ത്? അതുകൊള്ളാം" ഈ കഷണ്ടി മണ്ടയും, കണ്ണടയും, താടിയും മീശയുമായി ഞാൻ സ്കൂളിൽ പോവില്ല. എനിക്ക് പടിപ്പും വേണ്ട. മററു ചെറിയ കുട്ടികളുടെ എടയിൽ എങ്ങനെ ഇത്ര വലിയൊരു തടി ഇരിക്കും". നാരായണൻ മറുപടി പറഞ്ഞു.

"നീ പഠിച്ചാലും ശരി, ഇല്ലെങ്കിലും ശരി. എനിക്കൊരു ചുക്കുമില്ല. എന്താ ചെയ്യുക ഈ രൂപം മാറി കിട്ടാൻ. എനിയ്ക്ക് ലോക കാര്യങ്ങൾ നിറവേററണമല്ലൊ എത്ര വ്യവഹാരങ്ങളുണ്ട്! എത്ര സമുദായ കാര്യങ്ങളുണ്ട്! എത്ര ആളുകളിൽനിന്നു പണം കിട്ടാനുണ്ട്! ഈ വക കാര്യങ്ങളൊക്കെ ഞാൻ എങ്ങനെ സംസാരിക്കും? ഞാൻ കാര്യങ്ങൾ പറഞ്ഞാൽ തന്നെ ആരാണതു വിശ്വസിക്കുക. ഒരു ചെറിയ ചെക്കൻ എന്നല്ലെ എന്നെ കണ്ടാൽ ജനങ്ങൾ വിചാരിക്കയുള്ളൂ. ഈശ്വര! ഞാൻ ഇനി എന്തു ചെയ്യും?" എന്നും പറഞ്ഞു അയാൾ എന്തൊ തിരയുവാൻ തുടങ്ങി.

നാരായണനു മനസ്സിലായി. അച്ഛൻ താക്കോലാണ് തിരയുന്നതെന്നു. "താക്കോൽ കണ്ടോ നീ" അച്ഛൻ ചോദിച്ചു.

"ഞാനെടുത്തിട്ടുണ്ട്" മകൻ പറഞ്ഞു, "നീ എന്തിനെടുത്തു. രൂപം വലുതായെന്നു വിചാരിച്ച് വീട്ടുകാര്യങ്ങളിലും പണമെടവാടുകളിലും ഒന്നും കൈ വെക്കേണ്ട. അതൊക്കെ എന്റെ അധികാരത്തിൽ തന്നെയാണ്. അധികപ്രസംഗി. താക്കോൽ ഇങ്ങോട്ടു താ" എന്ന് രാജാറാം പറഞ്ഞു.

(തുടരും)



# രാമായണം ഇന്നായാൽ ......

(ഹനുമദ്ദൂത്)

“ ഗമിസ്സുനീ, അങ്ങനെചൊന്നതെല്ലാം
മുറസ്സു രക്ഷോ വരനോടു ചൊൽക ”
അയച്ചിതിമ്മട്ടരുളം ചെയ്തു രാമൻ
തനിക്കെഴും പ്രീമിയറാഞ്ജനേയനേ !

അടുത്ത ഡക്കോട്ടയിലേറി ‘ഹനൂ’
“ അതായിരിക്കും അവനോമനപ്പേർ ”
ഇറങ്ങിലങ്കാപുരിയിൽ തദാനീം
റിസപ്ഷനെത്തീ ദശകണ്ഠമന്ത്രി.

“കമാൻ, കമാൺ മാരുതി ഹൌഡുയുഡു?”
കൊടുത്തു ഷേയ്ക്കേൻഡവിടത്തിലുള്ളോർ
നയിച്ചു ഗസ്റ്റൗസ്സവിടത്തിലാക്കി
ട്ടയച്ചു ഡ്രിംഗ്സിന്നതിവേഗമാളെ

കുറച്ചുവിശ്രാന്തിയെടുത്തശേഷം
ഗമിച്ചുരക്ഷോവര സന്നിധാനേ
ക്രഡൻഷ്യലമ്പോടു കൊടുത്തു മിസ്റ്റർ
മരുൽസുതൻ സീററിലിരുന്നു മോദാൽ

ചടങ്ങുപോലെസ്സകലം കഴിഞ്ഞു
തുടങ്ങി കാര്യങ്ങളുരച്ചിടാനായ്
പറഞ്ഞു ഹനൂ പറയേണ്ടതെല്ലാ-
മതൊന്നുമേശീല ദശാസ്യ ഹൃത്തിൽ

“ പറഞ്ഞിടാം ഞാനദർശോമനസ്സിൽ
പിടിക്കുമെന്നാലതുപോലെയാവാം
മിസിസ്സു രാമൻ മമപത്നിയായി-
ട്ടിരിയ്ക്കണം ചെറുതു മദീയ ഹൃത്ത്യ,

അതിന്നു രാമൻ വിമുഖത്വമന്നാ
ലടുത്ത മാർഗ്ഗം രണമൊന്നു മാത്രം
ഇതാണെനിയ്ക്കങ്ങയൊടോതുവാനാ
യിരിപ്പതെ ”ന്നങ്ങരുളീ ദശാസ്യൻ

മരുൽസുതൻ ചെറുകഴറീയിതിങ്കൽ
മിഴിച്ചു നിന്നു ചെറുതാപ്രഭാവൻ

ഒടുക്കമോതി പലതും-അതൊന്നും
ഫലിച്ചിടാതങ്ങുവന്നൂറി രോഷം

“ യുവർമെജസ്റ്റി ” തവതീവ്രവാദം
ഡമോക്രസിക്കൊത്തതു മല്ല നൂനം
പെരുത്ത ക്യാപിററലിസത്തിനെഞ്ഞാ-
നെതൃത്തിടും സംശയമില്ലതിന്നു്

കുലാധമത്വം കളക മെജസ്റ്റി
കുലാംഗനാ ദേവിയെവിട്ടിടേണം
പരൻെറ ദാരാഗ്രഹണം അനീതി
അതിക്രമം, ദൂഷണ മെന്നതോക്ക

ഇതൊക്കെയോക്കാതെ ഭവാൻ പഴഞ്ചൻ-
മനസ്ഥിതിക്കൊത്തു നടന്നിടൊല്ലെ !
യുവത്വമോരും ബഹുഭൂരിപക്ഷം
വെറുക്കുമീ പ്പോളിസി ” യോതി ഹനൂ

“അടക്കടാ വായിലെ നാവു്—അല്ലേ ?
ഒടിസ്സുമെല്ലൊന്നൊഴിയാതെ നിൻെറ
പടക്കൊരുങ്ങാൻ പറ രാമനോടു്
മറുത്തവാക്കൊന്നിനി ചൊല്ലിടേണ്ട

നമുക്കു ടൈമില്ലിനി വേസ്റ്റു ചെയ്‌വാൻ
നിനക്കു ക്രിക്കാണി”തിപംക്തികണ്ഠൻ
കഥിച്ചുപോയാനവിടത്തിൽ നിന്നും
അടിച്ചു റിട്ടേൺ ഹനുമാൻ ക്ഷണത്തിൽ

കൊടുത്തു റിപ്പോർട്ടഥപാർലിമെൻടിൽ
ഗ്രഹിച്ചു മെമ്പേഴ്സതുപോലെ റാമും !
തുടർന്ന വോട്ടിൽ ബഹുഭൂരിപക്ഷം
പറഞ്ഞു യുയെന്നൊവിലിപ്യ ചെക്കാൻ

അടുത്ത വർഷത്തിലസംബ്ലി ചേരെ
എടുത്തിതീയിഷ്യു—അതിന്നുവേണ്ടി
ചമച്ചിതമ്പോടൊരു സബ്കമററി
പ്രതാപവ്യയൻ പ്രസിഡണ്ടു സാറൻ

(ഗോപിയേട്ടൻ)




ഒരു കാട്ടിൽ ഒരാട്ടുണ്ടായിരുന്നു; അതിന്നു് നാലു കുട്ടികളും. കുട്ടികൾ എങ്ങിനെയെന്നറിയാമോ? മൂന്നു കുട്ടികൾ പാൽ പോലെ വെളുത്തവ. നാലാമത്തേതോ കരിക്കട്ട പോലെ കറുത്തതും. ഈ നിറത്തിന്നു മാത്രമാണോ വ്യത്യാസം? അല്ല, സ്വഭാവത്തിലുമുണ്ടായിരുന്നു ആ വ്യത്യാസം.

അങ്ങനെയിരിക്കുമ്പോൾ ഈകറുത്ത കുട്ടിക്കു ഡൽഹി സുൽത്താനെ കാണാ ഒരു മോഹം. ആട്ടിൻകുട്ടി അമ്മയോടു തന്റെ ആഗ്രഹം അറിയിച്ചു. "അതൊന്നും നിനക്കു സാധിക്കുന്നതല്ല. ആവാത്തകാര്യങ്ങൾക്കു് പുറപ്പെടരുതു. ആപത്തുണ്ടാവും" അമ്മപറഞ്ഞു.

ആട്ടിൻകുട്ടി അതൊന്നും കേൾക്കാതെ ഒരേ ഒരു നട. പോകുന്നവഴിയിൽ ഒരു നദി. നദിയിലെ വെള്ളത്തിനൊരപകടം! വഴിയിൽ ഒരു മരത്തടി അതിനെ തടഞ്ഞു നിർത്തിയിരിക്കുന്നു. ആട്ടിൻകുട്ടിയെ കണ്ടവുടൻ വെള്ളം പറഞ്ഞു "എടൊ; ദയവുചെയ്തു ഈ തടിയൊന്നു മാററിയിടണം"

"ഡൽഹിസുൽത്താനെ കാണാൻ പോകുന്ന ഈ 'കട്ട'യോടാണോ നീ മരത്തടിമാററാൻ പറയുന്നതു. കൊള്ളാം! വിഡ്ഢി, വായിലെ നാവു് ഒതുക്കി സംസാരിച്ചോ ഇല്ലെങ്കിൽ, ഹും!" ആട്ടിൻകുട്ടി കമ്പി നീട്ടി.

കുറച്ചു ദൂരം ചെന്നു കത്തിക്കൊടൊറായൊരു "തീ" നിലവിളിക്കുന്നു. ആട്ടിൻ കുട്ടിയെ കണ്ടവുടനെ ആ തീ "താൻ ഒരു നാലു ചുള്ളി കൊമ്പുകൾ പൊട്ടിച്ചു് എന്റെ മീതെ ഇടണം. ഒരുപകാരം ചെയ്യുക" എന്നു പറഞ്ഞു.

നമ്മുടെ കുട്ടപ്പനു് അതൊട്ടും പിടിച്ചില്ല. "എടാ, ബുദ്ധിയില്ലാത്താത്ത തീയേ, രാജ സദസ്സിലേക്കു് പോകുന്ന ഞാൻ നിനക്കു് വിറകു കൊണ്ടുവരണം അല്ലെ? പറയാൻ ധൈര്യം വന്നല്ലൊ.

കെ. രാമുണ്ണി വടകര

റാസ്കൂൽ " എന്നും കയത്തു് കുട്ടപ്പൻ നടന്നു.

ഗ്രഹപ്പിഴ! കുറച്ചുകൂടി ചെന്നപ്പോഴുണ്ടു നമ്മുടെ വായുഭഗവാൻ ഒരു മുൾവേലിയിൽ തങ്ങി ഇളകാൻ നിവൃത്തിയില്ലാതെ നിലവിളിക്കുന്നു. കുട്ടപ്പൻ ഒന്നു നോക്കി, ഒന്നു ചിരിച്ചു. അവനൊരു രസം. കാററു പറഞ്ഞു "എന്റെ സോദരാ, ഈ വേലിയൊന്നു മാററു. എനിക്ക് ദേഹം നീറുന്നു. നീ എന്നെ രക്ഷിക്ക" എന്നു.

"രക്ഷിക്കണോ? ശരി" എന്നും പറഞ്ഞു കുട്ടപ്പൻ ദൂരത്തു് പോയി വേറൊരു മുള്ളിൻ കെട്ടുകൂടി കൊണ്ടു വന്നു ആ കാററിന്റെ മീതെ എറിഞ്ഞു് കൈ കൊട്ടി ച്ചിരിച്ചു. "അവിടെ കിടന്നു തുലയടാ "എന്നും പറഞ്ഞു് ഡൽഹിക്കു നടന്നു.

ഡൽഹിയിൽ സുൽത്താന്റെ കൊട്ടാരം. കുട്ടപ്പൻ പടിക്കൽ എത്തി. അവിടെ ഭടന്മാർ, കാവലുണ്ടു്. എങ്ങനെ അകത്തു കടക്കും? കുട്ടപ്പൻ മെല്ലെയൊന്നു എത്തിനോക്കി അകത്തേക്കു്. എത്തിനോക്കലും ഒരു തടിമാടൻ കാവൽക്കാരൻ കുട്ടപ്പന്റെ പെരടിക്കു് പിടി



കലും ഒപ്പം കഴിഞ്ഞു. തൂക്കി നേരെ വെപ്പു പുരക്കു നടന്നു ആ യമകിങ്കരൻ. ഒരു വലിയ അണ്ടാവിൽ വെള്ളം തിളച്ചു മറിയുന്നു. ആ കിങ്കരൻ നമ്മുടെ ആട്ടിൻ കുട്ടിയെ യാതോരു ദയയുമില്ലാതെ ആ വെള്ളത്തിലേക്ക് "പ്ളം" ഒരേറു്.

ചുട്ടു നീറി ആട്ടിൻകുട്ടി തല തല്ലി കരഞ്ഞു പറഞ്ഞു "എടൊ വെള്ളമേ! താൻ ദയവു ചെയ്തു തണുക്കൂ. എന്റെ ദേഹം നീറുന്നു. ഈ അപകടത്തിൽനിന്നു എന്നെ രക്ഷിക്കടോ ചങ്ങാതി" അപ്പോഴും വെള്ളം പറഞ്ഞു

"എടാ, നീ വരുമ്പോൾ ഞാൻ മരത്തടിയുടെ തടങ്ങലിൽപെട്ടു ബുദ്ധിമുട്ടിയിരുന്നു. അപ്പോൾ നിന്നോട്ട് ഞാൻ കരഞ്ഞു പറഞ്ഞില്ലേ എന്നെ രക്ഷിക്കാൻ. നീ ആ സമയത്തു് ഗൌരവം കാണിച്ചു അല്ലേ ? ഇപ്പോൾ അനുഭവിക്ക് സങ്കടം". ഇതു കേട്ടു അടിയിൽ കത്തിയിരുന്ന തീയും പറഞ്ഞു. "അന്നു ഞാനും രക്ഷിക്കാൻ പറഞ്ഞപ്പോൾ പുച്ഛിച്ചുപോയ പാപിയാണ് അവൻ. നല്ലവണ്ണം ചുടട്ടെ " എന്നും പറഞ്ഞു ആളിക്കത്തുവാൻ തുടങ്ങി. ആട്ടിൻകുട്ടിയുടെ കാര്യം പരുങ്ങലായി. അപ്പോഴാണ് കഷ്ടപ്പെടുന്നവക്ക് കഴിയുന്ന ഉപകാരം ചെയ്യാൻ കൂട്ടാക്കാത്തതിനെ പററി അവൻ പശ്ചാത്തപിച്ചതു്. ഒടുവിൽ കരഞ്ഞുകൊണ്ടു കാററിനോട്ട് പറഞ്ഞു. "കാററെ നീയെങ്കിലും എന്നെ രക്ഷിക്ക്. ഞാൻ നിങ്ങൾക്കാക്കും ഉപകാരം ചെയ്യാത്തതു് എൻെറ ബുദ്ധിമോശം കൊണ്ടാണ്. ഇനി മേൽ ഞാൻ എല്ലാവക്കും കഴിയുന്ന ഉപകാരം ചെയ്തു കൊള്ളാം. നീ വീശാതിരിരുന്നാൽ തീ കെട്ടു വെള്ളം തണുക്കും. എന്നാൽ ഞാൻ ഈ ദുരിതത്തിൽനിന്നു് രക്ഷപ്പെടും. ഒരു ദയവു് വിചാരിക്ക് ".

ഇതു് കേട്ടു കാററിനു ദയ തോന്നി. തന്നെ കൂടുതൽ ഉപദ്രവിച്ചവനാണ് എങ്കിലും ഈ സങ്കടാവസ്ഥയിൽ അവനോടു ശേഷം ചോദിക്കുന്നതു് ശരിയല്ലെന്നു വിചാരിച്ചു കാററു "നിന്നെ ഞാൻ രക്ഷിക്കാ"മെന്നും പറഞ്ഞു് ഇളകാതെ നിന്നു. തീ കെട്ടു. വെള്ളം തണുത്തു. ആവൂ! ആട്ടിൻ കുട്ടിക്കു ജീവൻ വന്നു.

കുട്ടപ്പൻ അണ്ടാവിൽനിന്നു പുറത്തു ചാടി. "മതി മതി സുൽത്താനെ കണ്ടതു്. ജീവൻ കിട്ടിയാൽ മതി ". എന്നും പറഞ്ഞു ഒരൊററ വിടൽ! നേരെ തൻെറ അമ്മയുടെ അടുക്കലേക്ക് —നിങ്ങൾ എന്തു പഠിച്ചു കുട്ടികളെ?.






പണ്ടൊരിക്കൽ ഒരു നാട്ടിൽ അതിസുന്ദരിയായൊരു പെൺകുട്ടിയുണ്ടായിരുന്നു. അവളുടെ സൌന്ദൎയ്യം അവൎണ്ണനീയമായിരുന്നു. നൂൽ നൂൽക്കലും നെയ്ത്തുമായിരുന്നു അവളുടെ തൊഴിൽ. ഈ വിദ്യയിൽ അവളെ ജയിപ്പാൻ ലോകത്തിൽ ആൎക്കും സാധിച്ചില്ല. താമരവളയത്തെക്കാൾ നേൎത്തതും, പുഷ്പംപോലെ മാൎദ്ദവവുമായ നൂലുകൊണ്ടു അവൾ നെയ്തിരുന്ന വസ്ത്രങ്ങൾ വിശ്വവിഖ്യാതങ്ങളായി. അവൾ വസ്ത്രങ്ങളിലുണ്ടാക്കിയിരുന്ന പുഷ്പങ്ങളുടെ ചിത്രങ്ങൾകണ്ടു ശലഭങ്ങൾപോലും അവ യഥാൎത്ഥ പുഷ്പങ്ങളാണെന്നു തെററിദ്ധരിച്ചു അവയിൽ വന്നിരിക്കും. അവളുടെ തൊഴിൽവിശേഷത്തേയും സൌന്ദൎയ്യത്തേയും പററി പ്രശംസിക്കാത്ത ഒരൊററ വ്യക്തി ഒരു നാട്ടിലും അന്നുണ്ടായിരുന്നില്ല. ഏതോ ദേവ കന്യക ഭൂമിയിൽ അവതരിച്ചതാണെന്നായിരുന്നു അവളെപ്പററി ജനങ്ങൾ ചിന്തിച്ചിരുന്നതു്.

മഹാറാണികളും പ്രഭു കുമാരികളും മററും അവളുടെ തറിയിൽ കിടക്കുന്ന വസ്ത്രങ്ങൾക്കു അച്ചാരം കൊടുത്തുപോകും. ജനങ്ങൾക്കു അത്രയ്ക്കുമേൽ മോഹമായിരുന്നു അവളുടെ വസ്ത്രങ്ങളിൽ.

അങ്ങിനെ അവൾ അനവധി ധനം സമ്പാദിച്ചു. അവളുടെ വസ്ത്രമേ ജനങ്ങൾക്കു വേണ്ടു. പിന്നെ പണം സമ്പാദിക്കാനെന്താ പ്രയാസം? നാൾക്കുനാൾ പണം കൂടിവന്നു. അതാ—പണം കൂടിയതോടപ്പം അവൾക്കു ഗൎവ്വും വൎദ്ധിച്ചു. കണ്ടോ മനുഷ്യൻെറ ബുദ്ധിമോശം!.

ഒരു ദിവസം അടുത്ത വീട്ടിലെ ഒരു

കെ. ബി. പിള്ള തിരുവില്ല



മുത്തശ്ശി അവളുടെ നെയ്ത്തു കണ്ടു കൊണ്ടിരിക്കയായിരുന്നു. അവളുടെ പാടവം കണ്ടു് ആ കിഴവി പറഞ്ഞു "കുട്ടി, നീ മിടുക്കത്തി തന്നെ. എന്തൊരഴകാണ് നിന്റെ പ്രവൃത്തിക്ക്. നീ നെയ്യുന്നതുകണ്ടാൽ സരസ്വതീദേവിതന്നെയാണോ നിന്നെ പഠിപ്പിച്ചതെന്നു് തോന്നും കാണുന്നവർക്ക്. മനുഷ്യർക്കാർക്കും ഇങ്ങനെ പ്രവർത്തിക്കാൻ സാദ്ധ്യമല്ല".

ഗർവ്വിഷ്ഠയായ നെയ്ത്തുകാരിക്ക് കിഴവിയുടെ പ്രസംഗം പിടിച്ചില്ല. അവൾ മുഖം ചുളിച്ചു പറഞ്ഞു. "സരസ്വതിയൊന്നുമല്ല എന്നെ പഠിപ്പിച്ചതു്. എന്നെ പഠിപ്പിക്കാനൊന്നും ഒരാളുമുണ്ടായിട്ടില്ല. ഓ—സരസ്വതി! ഞാൻ വേണമെങ്കിൽ അങ്ങോട്ടു പഠിപ്പിച്ചു കൊടുക്കാം സരസ്വതിക്ക്!".

ഇതെല്ലാം കേട്ടു അവളുടെ അച്ഛൻ മറെറാരിടത്തിരുന്നിരുന്നു. അയാൾ പറഞ്ഞു. "മകളെ, അങ്ങിനെ യാതൊന്നും അധികപ്രസംഗം സംസാരിക്കരുതു്. സകല വിദ്യകൾക്കും ഇരിപ്പിടമായ വാഗേശ്വരിയുടെ കടാക്ഷമില്ലാതെ മനുഷ്യന്റെ യാതൊരു വിദ്യയും ശോഭിക്കയില്ല. നിന്റെ തൊഴിൽ സാമർത്ഥ്യവും ആ ദേവിയുടെ കരുണ കൊണ്ടു മാത്രമാണു്. മനുഷ്യനു് ഏതിലും സ്ഥിതി കൂടുന്നതോടൊപ്പം താഴ്മയും ഈശ്വര വിചാരവും വേണം. പരദൂഷണം, പരിഹാസം എന്നതൊക്കെ മനുഷ്യരെ അധഃപതിപ്പിക്കും. അതിനാൽ നീ പറഞ്ഞതിനെപ്പററി പശ്ചാത്തപിക്കു".

ഇതുകൂടി കേട്ടപ്പോൾ ആ അഹംഭാവിയായ പെൺകുട്ടി കൂടുതൽ തട്ടിക്കേറി. 'അച്ഛൻ അത്ര പറയുന്നെങ്കിൽ ആ സരസ്വതിയൊന്നിവിടെ വരട്ടെ.

എന്നോടൊപ്പമിരുന്ന് ഒരു തുണി നെയ്യട്ടെ. കാണാമല്ലോ ആരാണ് മിതെ എന്ന്".

വീണ്ടും കിഴവി പറഞ്ഞു :- "കുട്ടീ നീ വളരെ കേമി തന്നെയായിരിക്കാം. എങ്കിലും എല്ലാവരും ഈശ്വരിയായ ദേവിയെ അപഹസിക്കരുത്. മററുള്ളവരെ നിഷേധിച്ചു സംസാരിക്കുന്നതു് ഭംഗിയല്ല. വിദ്യയോടൊപ്പം വിനയവും വേണം. ഗർവ്വാണ് മനുഷ്യനെ അധഃപതിപ്പിക്കുന്നതു്. അതിനാൽ നീ പറഞ്ഞതിനെപ്പററി പശ്ചാത്തപിച്ചു് ഈശ്വരിയോടു മാപ്പു ചോദിയ്ക്കൂ".

ഈ സദുപദേശം കേട്ട പെൺകുട്ടി കൂടുതൽ ക്രുദ്ധയായി. "മതി മതി പ്രസംഗം. നിങ്ങൾക്ക് ഈ തൊഴിലിനെപ്പററി എന്തറിയും? ഇതാ ഞാനിനിയും പറയാം. അങ്ങിനെയൊരു സരസ്വതിയുണ്ടെങ്കിൽ ഇവിടെ വരട്ടെ. കാണട്ടെ അവളുടെ നെയ്ത്തു വേല" എന്നു പറഞ്ഞു.

കിഴവി മിണ്ടിയില്ല. അതിനു സമാധാനം പറയാൻ അവിടെ സരസ്വതി തന്നെ വന്നെത്തി. അവിടെ കൂടിയിരു



ന്ന ജനങ്ങൾ അമ്പരന്നു. എന്തു സംഭവിക്കുമോ എന്നോർത്തു അവർ ഭയ വിഹ്വലരായി. എന്നാൽ ആ കുട്ടിക്കു മാത്രം യാതൊരു കുലുക്കവുമുണ്ടായില്ല. അവൾ കുശലം ചോദിച്ചു. "ഓ ഹോ, നിങ്ങളാണോ സരസ്വതി ? വരൂ. നമുക്കൊന്നു നെയ്തു നോക്കാം. ആരുടെ വസ്ത്രമാണ് നല്ലതെന്ന് നോക്കാമല്ലോ" ദേവി സമ്മതിച്ചു. രണ്ടുപേരും വസ്ത്രം നെയ്യാനിരുന്നു. ജനങ്ങളെല്ലാം മരപ്പാവകളെപ്പോലെ നോക്കി നിന്നു.

രണ്ടുപേരും വസ്ത്രം നെയ്തു തീർത്തു. ദേവി നെയ്ത വസ്ത്രം അതു വരെ ആരും കാണാത്തവിധമായിരുന്നു. അതിലുള്ള ചിത്രങ്ങൾ സജീവങ്ങൾ പോലെയിരുന്നു. അതു കണ്ടു മനുഷ്യർ പോലും സംഭ്രമചിത്തരായി.

തുന്നക്കാരിയുടെ തുണിയോ ? എത്രയായാലും അതു് മററതു പോലെ വരുമോ ? അവൾ നാണം കെട്ടു തോൽവി സമ്മതിക്കേണ്ടി വന്നു.

ദേവി അവളോടു പറഞ്ഞു "നീ നന്നായി നെയ്തിട്ടുണ്ടു്. നിൻെറ പ്രവൃത്തി വളരെ പ്രശംസനീയവുമാണ്. പക്ഷെ നീ അഹംഭാവിയായി. വിദ്യയോടപ്പം നീ വിനയവും കൂടി പഠിച്ചിരുന്നെങ്കിൽ നിനക്കു് ഈ തോൽവി പററുകയില്ലായിരുന്നു. നിൻെറ ഗർവ്വിൻെറ ദോഷം നീ അനുഭവിക്കുക തന്നെ വേണം. അതിനാൽ നീ എന്നെന്നേക്കും തുന്നലൊഴികെ വേറെ യാതൊരു തൊഴിലുമില്ലാത്ത ജീവിയായി തീരട്ടെ !" എന്നും ശപിച്ചു് ദേവി അപ്രത്യക്ഷയായി.

ശപിതയായ തുന്നൽക്കാരി ഒരു ചെറിയ കീടമായി തീർന്നു. അതാണത്രെ നാം ഇന്നു കാണുന്ന " എട്ടുകാലി ".

നിങ്ങളും ഓർമ്മിച്ചുകൊള്ളുവിൻ " അഹംഭാവമരുതു ".





1



2



3



4



5



6



7



8



9

മേൽകാണുന്ന ഓരോ പടത്തിലും ഓരോ തെററ് ചിത്രകാരൻ വരുത്തിയിട്ടുണ്ട്. നിങ്ങൾക്ക് അതു് കണ്ടുപിടിക്കാൻ സാധിക്കുമോ ? ഇല്ലെങ്കിൽ ഉത്തരം അടുത്തലക്കത്തിൽ നോക്കുക.

# വാണീ  വിലാസം

ഒരു കാലത്തു മഹാചക്രവർത്തിയായ അക്ബർ ഇന്ത്യ ഭരിച്ചിരുന്നു. ഡൽഹിയായിരുന്നു അദ്ദേഹത്തിന്റെയും തലസ്ഥാനപട്ടണം. അക്ബർ വലിയ ദയാലുവായിരുന്നു; വലിയ ബുദ്ധിമാനും, ബുദ്ധിശാലികളെ ആദരിക്കുന്നവനുമായിരുന്നു. അക്ബരുടെ മഹിമയെ പററി ചരിത്രം വളരെയധികം ഉദ്ഘോഷിക്കുന്നുണ്ടു. പണ്ഡിതന്മാരെ ആദരിച്ചു വന്നിരുന്നതിന്നും മതിയായ എത്രയോ തെളിവുകളുണ്ടു്. അദ്ദേഹത്തിന്റെ സഭയിൽ വളരെ മന്ത്രിമാർ ഉണ്ടായിരുന്നു. അവരിൽ ഒരുവനായിരുന്നു വീരബലൻ. വീര ബലൻ ഒരു സരസനും ഫലിത സാമ്രാട്ടും കൂടിയായരുന്നു. വീരബലന്റെ കഥയറിയാത്ത മൂക്കും മൂലയും ഭാരതത്തിലില്ല. അത്ര പ്രശസ്തനായിരുന്നു അദ്ദേഹം.

ചക്രവർത്തി തമാശയായി വീരബലനോടു പല വികടംപിടിച്ച ചോദ്യങ്ങളും ചോദിക്കും. അതിനെല്ലാം യാതൊരു സംശയവുമില്ലാതെ "ചടചടാ," എന്നു വീരബലൻ മറുപടിയും കൊടുക്കും.

ഇതെല്ലാം മററു മന്ത്രിമാരെ അസൂയകുക്ഷികളാക്കി. അതിൽ അത്ഭുതമില്ലല്ലോ. തന്നെക്കാൾ വലുതായി മറെറാരുത്തനെ കാണുമ്പോൾ സാധാരണ ജനങ്ങൾക്കു് അസൂയ തോന്നുന്നതു സാധാരണമല്ലേ ? അവർക്കെല്ലാവർക്കും വീരബലൻ എങ്ങനെയെങ്കിലും തുലഞ്ഞു പോകണമെന്നായിരുന്നു വിചാരം.

ഒരു ദിവസം ചക്രവർത്തി വീരബലനോടു ചോദിച്ചു:-

"വീരബല, എന്റെ ഉള്ളംകയ്യിൽ രോമമില്ലാതിരിക്കാൻ കാരണമെന്താണു് ?"

വീരബലൻ :- പ്രഭോ, അവിടുന്നു് ധർമ്മം ചെയ്യാൻ വേണ്ടി സദാപണവും, സാധനങ്ങളും എടുത്തെടുത്തു ഉള്ളംകൈ തേഞ്ഞു പോയതു കൊണ്ടാണു

സി. ഗോപാൻ നായർ



അവിടെ രോമമില്ലാത്തതു്." എന്നുമറുപടി കൊടുത്തു. രാജാവു് ആശ്ചര്യത്തോടെ "എന്നാൽ എന്തു കൊണ്ടു നിൻെറ ഉള്ളംകയ്യിൽ രോമമില്ല" എന്നു ചോദിച്ചു.

"മഹാരാജാവെ, അവിടുന്നു നല്കുന്ന നിരവധിസമ്മാനങ്ങൾ വാങ്ങി, വാങ്ങി എൻെറ കയ്യും തേഞ്ഞു പോയി. അതിനാലാണു് അതിലും രോമമില്ലാത്തതു" എന്നു വീരബലൻ സരസമായി പറഞ്ഞു. സന്തുഷ്ടചിത്തനായ ചക്രവൎത്തി വീണ്ടും ചോദിച്ചു "അങ്ങനെയാണെങ്കിൽ മററു മന്ത്രിമാരുടെ കയ്യിൽ എന്തു കൊണ്ടു രോമമില്ല?" "തിരുമേനി, അങ്ങു് എനിയ്ക്കു് സമ്മാനങ്ങൾ തരുന്നതു കണ്ടു് അസൂയകൊണ്ടു കൈ തിരുമ്മി തിരുമ്മി അവരുടെ കയ്യുകളും തേഞ്ഞു പോയി" എന്നു വീരബലൻ ഉടനെ മറുപടി കൊടുത്തു.

ഇതു് കേട്ട മഹാരാജാവു് സന്തോഷം സഹിക്കവയ്യാതെ വീരബലനെ വളരെയധികം പുകഴ്ത്തി നിരവധിസമ്മാനങ്ങൾ കൊടുത്തു. ഇതുകണ്ട മററു മന്ത്രിമാർ ലജ്ജ കൊണ്ടും അസൂയ കൊണ്ടും തല കുനിച്ചിരുന്നു.



## ലോകത്തിലെ വലിയ പുഷ്പം

സുമാത്രാ ദ്വീപിലെ വനപ്രദേശങ്ങളിൽ ഉണ്ടാവുന്ന വിചിത്ര സുമമാണു് റാഫ്ലെസിയാ, (Rafflesia). ഇതാണത്രെ ലോകത്തിൽ വെച്ചു് ഏററവും വലിയ പുഷ്പം.

ഈ പുഷ്പത്തിൻെറ പരപ്പിന്നു് മൂന്നടിയിലധികം നീളമുണ്ടു. പുഷ്പമദ്ധ്യം ഒരു കുണ്ടൻ പിഞ്ഞാണം മാതിരിയാണു്. ഇതിൽ സുമാർ 1½ ഗാലൻ (5 ഇടങ്ങഴിയോളം) വെള്ളം കൊള്ളും! ഏകദേശം മഞ്ഞനിറമാണു് ഇതിൻെറതു്. ഇതിൻെറ മൊട്ടുകൾ ഒരു മൊട്ടക്കൂസ്സിൻെറ (Cabbage) വലുപ്പമുള്ളതാണു്. ഈ പൂവ്വിന്നു അഞ്ചിതളുകളാണുള്ളതു്. ഇവയിൽ വെളുത്തതും ചുവന്നതുമായ പുള്ളികളുണ്ടു. ഇതളിന്നു് സുമാർ ¼ അംഗുലം കനവുമുണ്ടു. ഇതു് നിലത്തല്ല വളരുന്നതു. മററു ചെടികളിലാണു് ഇതു് വളരുക. ഇതിന്നു് സുമാർ 15 റാത്തൽ ഘനമുണ്ടു. 1818 ൽ സർ സ്റ്റാംഫോർഡറാഫൽസ് (Sir Stamford Reffles) എന്നൊരു വ്യക്തിയാണിതു കണ്ടുപിടിച്ചതു.

# മൂന്നു ചൂതാടികൾ



ഒരു ഗ്രാമത്തിൽ മൂന്നു ചൂതാടികൾ ഉണ്ടായിരുന്നു. ചൂതാട്ടമല്ലാതെ മറെറാരു ജോലിയുമവക്കുണ്ടായിരുന്നില്ല. ഒരുദിവസം അവർ മൂന്നു പേരും ചൂതു കളിച്ചു കൊണ്ടിരിക്കയായിരുന്നു. കളിച്ചു കളിച്ച് ഒരുത്തന്റെ പണമെല്ലാം കഴിഞ്ഞു. എന്നിട്ടും അവൻ മററു രണ്ടുകൂട്ടരോടും കടം വാങ്ങി കളിച്ചു. ആ പണവും തീർന്നു. കയ്യിലൊരു കാശില്ലാതായി. രണ്ടു ചങ്ങാതികളും കടം തീർക്കാൻ നിർബ്ബന്ധിച്ചു. ആ സാധു കുഴങ്ങി. അവൻ വല്ലാതെ ബുദ്ധിമുട്ടി. നിരാശനായപ്പോൾ ഒരു കൈ പൊടിയെടുത്തു അവർ രണ്ടു പേരുടെയും കണ്ണിലെറിഞ്ഞു ഓടിപ്പോയി.

കണ്ണും മുഖവുമൊക്കെ വൃത്തിയാക്കി കുറച്ചു കഴിഞ്ഞു ഈ രണ്ടു ചങ്ങാതികളും അവനെ തിരഞ്ഞു പുറപ്പെട്ടു. അവർ എല്ലായിടവും തിരഞ്ഞു. തെരുവുകൾ, പട്ടണം, എന്നു വേണ്ട എല്ലായിടവും തിരഞ്ഞു. യാതൊരു വിവരവുമില്ല. രണ്ടു ചങ്ങാതികളും നടന്നു ചലിച്ചു. ഒടുവിൽ അവർ ക്ഷീണിച്ചു ഒരു മരത്തിന്റെ തണലിൽ വിശ്രമിക്കാനിരുന്നു. കുറച്ചു വിശ്രമിച്ചപ്പോൾ അവർ രണ്ടു പേരും വീണ്ടും ചൂതുകളി തുടങ്ങി. ആ ഓടിയൊളിച്ച മൂന്നാമത്തെ ചങ്ങാതി അതേ വൃക്ഷത്തിന്റെ മുകളിൽ ഒളിച്ചിരുന്നിരുന്നു. ആദ്യം അവന്റെ ചങ്ങാതികളെ കണ്ടപ്പോൾ അവന്റെ ജീവൻ പകുതി പോയി. എന്നാൽ അവർ ചൂതാട്ടം തുടങ്ങിക്കണ്ടതോടുകൂടി അവന്റെ ഭയം പമ്പ കടന്നു. അവൻ സർവ്വവും മറന്നു ചൂതാട്ടം കണ്ടു രസിക്കാൻ തുടങ്ങി. അവൻ കഴിഞ്ഞതെല്ലാം മറന്നു. രസിച്ച് രസിച്ച് അവൻ തന്നത്താൻ മറന്നു കീഴ്പ്പോട്ടു ചാടിപറഞ്ഞു. "നിക്കടൊ, ഞാനും ഒരു കയ്യ് കളിക്കട്ടെ". ചങ്ങാതികൾ അവനെ പിടിച്ചു ഇടിച്ചു തടി പഞ്ഞിയാക്കി. അത്ര തന്നെ!.

കുട്ടികളെ, കണ്ടോ നിങ്ങൾ ചൂതുകളിയുടെ മഹിമ!.



# പുലിയുടെ വരകൾ



ഒരു കാട്ടിൽ ഒരു പുലിയും അയാളുടെ ശ്രീമതിയും താമസിച്ചിരുന്നു. അവരുടെ അയൽവക്കക്കാരായിരുന്നു ഒരു മുയലും മിസിസ്സ് മുയലും. ഈ രണ്ടു കുടുംബവും വളരെ സ്നേഹത്തിൽ കഴിഞ്ഞുകൂടി. വാസ്തവത്തിൽ മററുള്ളവർക്ക് അതൊരത്ഭുതമായിരുന്നു. അവർ പറയും "ആ പുലി എന്തൊരു ഭയങ്കരൻ. മുയലിനെ കിയട്ടിയാൽ അപ്പടി ശാപ്പിടുന്ന ദുഷ്ടൻ ഈ മുയലിന്റെ ഉററ മിത്രമാണ്. അത്ഭുതം തന്നെ" എന്നൊക്കെ. എന്തായാലും 'പുലി-മുയൽ' സഖ്യം പ്രതിദിനം ബലപ്പെട്ടുകൊണ്ടേ വന്നു. എത്ര ദുഷ്ടരായാലെന്താണ്. നല്ല വാക്കു കൊണ്ടും, പെരുമാററം കൊണ്ടും ആരേയും ആകർഷിക്കാം. ഒരു ചെലവുമില്ലാത്തതല്ലേ വായിലെ നാവ്?. മറെറാരുത്തനോടു അപ്രിയം തോന്നുമാറ് സംസാരിക്കാതിരുന്നാൽ തന്നെ മതി. മുയലിന്റെ ഈ ബുദ്ധിക്രമ്മത കൊണ്ടായിരിക്കാം പുലി ഉററ മിത്രമായി പരിവർത്തിച്ചതു. ഈ രണ്ടു കുടുംബവും ഓരോ ചെറിയ കുടിലുകളിലായിരുന്നു താമസിച്ചിരുന്നത്. മഴക്കാലം വന്നാൽ കുടിൽ ചോരും. പുലിയും മുയലുംകൂടി തീർച്ചയാക്കി, കുറെ പുല്ല് വെട്ടിക്കൊണ്ടുവന്നു പുരമേയാൻ.

അടുത്ത ദിവസം പുലർച്ചെ പുലിയും മുയലും പുല്ലു കൊണ്ടുവരാൻ പുറപ്പെട്ടു. രണ്ടുപേരും താന്താങ്ങളുടെ ധർമ്മപത്നികളോടു വിവരം പറഞ്ഞു. അടുത്ത രാവിലെ തങ്ങൾ പോകുന്നുണ്ടെന്നും അതിന്നു വേണ്ട ഒരുക്കങ്ങൾ ചെയ്യണമെന്നും പറഞ്ഞു. പുരുഷന്മാർ പുറത്തു യാത്ര പോകണമെങ്കിൽ ഭാര്യമാരയക്കണമല്ലൊ! രണ്ടു കൂട്ടരുടേയും ഭാര്യമാർ അതി കാലത്തെഴുന്നേററു "പൊതിച്ചോർ" കെട്ടിക്കൊടുത്തു. അവർ അതുമെടുത്ത് പുല്ലും തേടിനടന്നു.

കെ. പി കൃഷ്ണൻ



നല്ലൊരിടത്തുപോയി വൈകുന്നേരം വരെ പുല്ലും വെട്ടി, രണ്ടു കെട്ടാക്കി തലയിൽ വെച്ചു രണ്ടു കൂട്ടരും വീട്ടിൽ മടങ്ങിയെത്തി. വീട്ടുക്കാരികൾക്കു വളരെ സന്തോഷമായി. അതങ്ങിനെയല്ലെ? തങ്ങളുടെ ഭർത്താക്കന്മാർ അദ്ധ്വാനിച്ചു വരുമ്പോൾ ഭാര്യമാർക്കു് സന്തോഷം തോന്നാതിരിക്കുമോ ?. അങ്ങിനെ രണ്ടു മൂന്നു ദിവസം കഴിഞ്ഞു

എല്ലാനാളും ഒരു പോലെയാവുമോ? ഒരു ദിവസം പുലിയും ഭാര്യയുംകൂടി ഒരു ചെറിയ ലഹള. എവിടെയുമുണ്ടല്ലൊ ഈ ഭാര്യാ ഭർത്താക്കന്മാരുടെ ലഹള! ശ്രീമതി പുലി വളരെ ദേഷ്യപ്പെട്ടു. വലിയ കാരണമൊന്നും വേണ്ടല്ലൊ ഈ ഭാര്യമാർക്കു് ദേഷ്യപ്പെടാൻ! നിസ്സാര സംഗതികളെടുത്തു അവർ വീടു പൊളിക്കും. ഭർത്താവു് എന്തു പറഞ്ഞാലും അമ്മാതിരി ഘട്ടത്തിൽ അവരുടെ മൂളയിൽ കയറില്ല. അവൾ അട്ടഹസിച്ചു “ നിങ്ങളെ പട്ടിണി കിടത്തിയില്ലെങ്കിൽ ഞാൻ പെണ്ണല്ല. നോക്കിക്കോളിൻ ” അവൾഅറയടച്ചു കിടന്നു. എന്താ ചെയ്യുക? ആകാശം വീണാൽകൂടി തടുത്തു നോക്കാം. വീട്ടുകാരി ഇടഞ്ഞാൽ എന്തു ചെയ്യും! മാനമുള്ള പുരുഷൻ മിണ്ടാതിരിക്കയാണു് നല്ലതു. അതല്ലെങ്കിൽ അവൻെറ സർവ്വറിക്കാട്ടുകളും പുറത്തു ചാടും. ഏറെക്കളിച്ചാൽ അവളുടെ ചൂലും അവൻെറ മുഖവുംകൂടിയൊരു കൂടിക്കാഴ്ച്ചയും നടക്കും. അതു കൂടാതെ കഴിക്കുകയല്ലെ നല്ലതു ?. ഈശ്വരോ രക്ഷ. പുലിയമ്മാൻ മിണ്ടാതിരുന്നു.

മറുനാൾ കാലത്തു് ‘അമ്മാൻ’ എണീററു പുല്ലിന്നു പുറപ്പെട്ടു. പുറപ്പെടുമ്പോൾ അമ്മാൻെറ കണ്ണു് അടുക്ക





ളയിലായിരുന്നു. ഭാര്യ കോപിച്ചാലും തരക്കേടില്ല. പക്ഷെ ചോററുപൊതി! അതാണ് പുലിയുടെ ചിന്ത. ദൈവാധീനം! പതിവുപോലെ ചോററുപൊതിയും കിട്ടി. പക്ഷെ അന്നു മിസിസ് പുലി എന്തു് ചെയ്തുവെന്നറിയാമൊ? ചോറിന്നു് പകരം കുറെ കല്ലു പൊതിഞ്ഞു കൊടുത്തു. പൊതികണ്ടു പുലി സന്തോഷിച്ചു. സാധു എന്തറിഞ്ഞു, അതു ചോറല്ല; കല്ലാണെന്നു്! വിഡ്ഢാൻവിചാരിച്ചു, ഭാര്യ തലേദിവസം പറഞ്ഞതെല്ലാം മറന്നുവെന്നു്. പെണ്ണുങ്ങളോ മറക്കുന്നു! കാട്ടിൽ പോയി ഉച്ചവരെ പുല്ലുവെട്ടി. പുലി വിശന്നു തളൎന്നു പൊതിയഴിച്ചു. അപ്പോഴാണ് അറിഞ്ഞതു് ഗൃഹണി വാക്കിന്നു് നേരുള്ളവളാണെന്നു്! കാര്യം വിഷമത്തിലായില്ലെ. സഹിക്കവയ്യാത്ത വിശപ്പും. എന്താ ചെയ്യേണ്ടതെന്നു് നിശ്ചയമില്ലാതെ പുലി നാലുപാടും നോക്കി. നല്ല തഞ്ചം മുയൽ ശാപ്പാടിന്നു് എത്തിയിട്ടില്ല. പുലി ഉടനെ മുയലിൻെറ ഭക്ഷണം അടിച്ചു. ഈ കല്ലു് ആ പൊതിയിൽ കെട്ടിവെച്ചു് ഒന്നുമറിയാത്തമട്ടിൽ മറെറാരിടത്തു പോയി കുറച്ചു വിശ്രമിച്ചു.

അൽപനേരം കഴിഞ്ഞ് മുയൽ ക്ഷീണിച്ചുവന്നു് പൊതിയഴിച്ചു. വെറും കല്ലു്! എന്തു ചെയ്യും? ഇതെങ്ങനെ പററി? തൻെറ ഭാര്യ അങ്ങനെ ചെയ്യില്ലല്ലൊ. വേറെ വല്ലവരും ചെയ്തുട്ടെ എന്നുവെച്ചാൽ അതിനും നിവൃത്തിയില്ല. തൻെറ ഉററ ചങ്ങാതിയായ പുലിയല്ലാതെ മററാരും അവിടെ ഉണ്ടായിരുന്നില്ലല്ലൊ. എന്തൊ ഭാര്യ തന്നെ ചെയ്തിട്ടുണ്ടാവാം. പെണ്ണല്ലെ?. എങ്ങിനെ വിശ്വസിക്കും? എന്നൊ





ക്കെ വിചാരിച്ചു ദേഷ്യത്തോടെ പോയി കുറെ വെള്ളം കുടിച്ചു മുയലും വിശ്രമിച്ചു.

വൈകുന്നേരം വീട്ടിലെത്തിയ മുയൽ കോപാന്ധനായി ഭാര്യയുടെ നേക്ക് നാലു ചാട്ടം. "എടി പാപി, നീ എന്തു പാതകമാണ് ചെയ്തതു്. പണിയെടുത്തു് വലഞ്ഞു ഭക്ഷണത്തിന്നു് വരുമ്പോൾ കല്ലാണൊ തിന്നുക, ദുഷ്ടേ? ഇനി മേൽ നീ ഇങ്ങനെ ചതിച്ചാൽ നിന്നെ ഞാൻ ഇടിച്ചു തുലയ്ക്കും". അങ്ങനെ പലതും പറഞ്ഞു ആ ശുദ്ധാത്മാവ്. "അയ്യോ! ഞാനൊന്നുമറിയില്ലല്ലൊ. കാര്യമറിയാതെ കോപിക്കുന്നതിന്റെ അർത്ഥമെന്താണ്. ഈ സ്വഭാവം പുരുഷന്മാർക്ക് നന്നല്ല. ഞാൻ ചോറു തന്നെയാണ് ഇവിടുന്നു് കെട്ടിത്തന്നതു്". എന്നൊക്കെ ഭാര്യയും പറഞ്ഞു. കുറെ ലഹളയ്ക്കു ശേഷം ഒരു വിധം സമാധാനമായി രണ്ടുപേരും കിടന്നുറങ്ങി.

അടുത്തനാളും പുലി തലേ ദിവസത്തെ വിദ്യ കാട്ടി, അയാളുടെ ഭാര്യ ചോറു കൊടുക്കുമോ? എങ്ങിനെയാലും മുയലിന്റെ ഭക്ഷണം 'ഗോപി' തന്നെ.

അന്നും മുയൽ ഭാര്യയോടു ദേഷ്യപ്പെട്ടു. ആ സ്ത്രീ സാവധാനം പറഞ്ഞു "വല്ല ദ്രോഹികളും നിങ്ങളെ വഞ്ചിക്കുന്നുണ്ടാവാം. നാളെ ഞാൻനിങ്ങളുടെ മുമ്പാകെ പൊതിഞ്ഞുകെട്ടാം. എന്നിട്ട് നോക്കു ആരെങ്കിലും വല്ലചതിയും ചെയ്യുന്നുണ്ടോ" എന്ന്.

മറുനാൾ പറഞ്ഞപടി മുയലിന്റെ മുമ്പിൽ വെച്ചുതന്നെ ഭാര്യ ചോറു പൊതിഞ്ഞു. കാട്ടിലെത്തി സാധാരണ പടി മുയലും പുലിയും പൊതികൾ ഒരിടത്തുവെച്ചു പുല്ലു വെട്ടിത്തുടങ്ങി. മു

യലിൻെറ ശ്രദ്ധ അന്നു ചോററു പൊതിയിലായിരുന്നു. അതിൻെറ രഹസ്യം കണ്ടുപിടിക്കണമെന്നായിരുന്നു അയാളുടെ ഏക വിചാരം. ഉച്ചക്കു മുമ്പു തന്നെ മുയൽ വന്നു ചോററുപൊതി വെച്ച ഇടത്തിന്നടുത്തൊരു പൊന്തയിൽ ഒളിച്ചിരുന്നു.

ഉച്ചയായി. പുലിയമ്മാമൻ പതുക്കെ വന്നു. തൻെറ പൊതിയിൽ അന്നും കല്ലുതന്നെ. നാലു പാടും ഒന്നു നോക്കി. മുയലിൻെറ പൊതിയെടുത്തു വയറു നിറയെ ഭേസി; പകരം ഈ കല്ല് മുയലിൻെറ പൊതിയിലിട്ടു അവിടെ നിന്നും പോയി.




ഇതെല്ലാം കണ്ടപ്പോഴാണ് മുയലിന്ന് കള്ളി മനസ്സിലായത്. തൻെറ ചങ്ങാതി ഉററ മിത്രം തന്നെ! ഇതിന്നൊരു പാഠം പഠിപ്പിക്കാൻ മുയൽ തീരുമാനിച്ചു. വേഗം പോയി കഴിയുന്നത്ര പുല്ലു വെട്ടിക്കൂട്ടി.

വൈകുന്നേരമായി. പുലിയും തൻെറ പുൽകെട്ടുമായെത്തി. മുയൽ വളരെ ക്ഷീണ ഭാവത്തോടെ ഇരുന്നിരുന്നു.

"എന്തു പററി ചങ്ങാതി, എന്താ ഒരു ക്ഷീണഭാവം ?" പുലി ചോദിച്ചു.

"വല്ലാത്തൊരു ക്ഷീണം. നല്ല പനിയും എങ്ങനെ വീട്ടിലെത്തും എന്താണിപ്പോഠം ചിന്ത" മുയൽ പറഞ്ഞു.

"ഓ അതിനെന്താ, നിൻെറ പുൽകെട്ടും എൻെറ മേൽവെച്ചു കെട്ടിക്കോ. എന്നിട്ടു നീ അതിൻെറ മീതേ കയരിയിരുന്നോ. ഞാൻ എല്ലാം ഏററി നടന്നുകൊള്ളാം". പുലി സന്തോഷത്തോടെ അഭിപ്രായപ്പെട്ടു.

"ആവൂ! എൻെറ സഹോദര, താ



ങ്ങളെപ്പോലൊരു ബന്ധുവിനെ എവിടെ കിട്ടും? ഇത്ര ഔദാൎയ്യം ആൎക്കുണ്ടാവും? താങ്കളുടെ ഈ ഉപകാരം ഞാൻ ജന്മ ജന്മാന്തരം ഓൎമ്മിക്കും" എന്നും പറഞ്ഞു് രണ്ടു കെട്ടു പുല്ലും കൂടെ പുലിയുടെ മുതുകിൽ വരിഞ്ഞു കെട്ടി മുയൽ മീതേ കയറിയിരുന്നു സവാരി തുടങ്ങി.

വീടടുക്കാറായി. അവിടെയൊരു ചിതയെരിയുന്നുണ്ടായിരുന്നു. മുയൽ പുലിയറിയാതെ താഴത്തിറങ്ങി, ചിതയിൽ നിന്നു എരിയുന്നൊരു കൊള്ളി എടുത്തു വന്നു. പുലിയുടെ പുറത്തുണ്ടായിരുന്ന പുൽ നല്ലവണ്ണം ഉണങ്ങിയതായിരുന്നു. അതിൽ മെല്ലെവെച്ചു കൊടുത്തു തീ. തീ കാണേണ്ട താമസം പുല്ലൊന്നിച്ചു കത്താൻ തുടങ്ങി. പുലി അന്തം വിട്ടു. മുറുക്കി കെട്ടിരുന്നതിനാൽ അഴിക്കാനും സാധിച്ചില്ല. പുലിക്കു സഞ്ചാരമായി. അപ്പോൾ മുയൽ മെല്ലെ പറഞ്ഞു :–

"ചങ്ങാതി വിശ്വസിച്ചവരെ ചതിക്കരുതു് കേട്ടോ!" ഓൎമ്മയിരിക്കട്ടെ. ഇതു് തനിക്കൊരു പാഠമാണു്. എന്നും പറഞ്ഞു ഒരോട്ടം.

തീയൊരു വിധം കെട്ടു. പുലി തീപ്പൊള്ളി കിടപ്പായി. താൻ ചെയ്ത കുററത്തിന്നു ശിക്ഷ കിട്ടി. മാത്രമോ, അന്നു മുതൽ ആ തീപ്പൊള്ളിയപ്പാടു് പുലി വംശത്തിലേ ഉണ്ടായിതീൎന്നു. ഒരു പാപി ചെയ്തതിൻെറ ഫലം ഒരു വംശം തന്നെ പരമ്പരയായനുഭവിക്കുന്നു. ജീവികൾ തങ്ങൾ ചെയ്യുന്ന പ്രവൃത്തികളുടെ അനന്തര ഫലങ്ങളെപററി അൽപം ചിന്തിക്കുമെങ്കിൽ എന്തെല്ലാം ആപത്തുകളില്ലാതെയാക്കാം! പക്ഷെ ആ ബുദ്ധിയുണ്ടാവുന്നതാണു് പ്രയാസം! അതുകൊണ്ടു തന്നെയാണു് ലോകം നന്നാവാത്തതും.

കുട്ടികളെ, നിങ്ങളും ഇതോൎമ്മിച്ചു കൊള്ളുവിൻ.






കണക്ക്

സുമതി പരീക്ഷയെഴുതുകയായിരുന്നു. കണക്കാണ് വിഷയം. ഒരു കണക്ക് താഴെ പറയുംപ്രകാരമുണ്ടായിരുന്നു.

ഒരു കച്ചവടക്കാരൻ 135 ക 4 ണ കൊടുത്തു് ഒരു പശുവിനെ വാങ്ങി. 124 ക 15 ണ യ്ക്കു് വിററാൽ ലാഭമോ നഷ്ടമോ എത്ര ?. സുമതിക്ക് ഉത്തരത്തിൽ കുറച്ചു സംശയം വന്നു. അവസാനം അവൾ എഴുതി:–

ഉറുപ്പികയിൽ നഷ്ടവും അണയിൽ ലാഭവും.

* * *

ആരോഗ്യം!

മാസ്റ്റർ: അതുകൊണ്ടു കുട്ടികളെ, വയറു നിറയെ ഭക്ഷണം കഴിയ്ക്കുന്നതു് ആരോഗ്യത്തിന്ന് ഹാനികരമാണ്

രാമൻ: സാർ, ഞാൻ ഭക്ഷണംതന്നെ കഴിക്കാതെ രണ്ടു മൂന്നു ദിവസമായി. എനിയ്ക്കു് ക്ഷീണംകൊണ്ടു് നടക്കാൻപോലും വയ്യ.

പാട്ടബാക്കി!

കുടിയാൻ: തമ്പുരാനെ ഈ കൊല്ലം ഉണക്കം കൊണ്ടു പാടത്ത് യാതൊന്നും വിളഞ്ഞിട്ടില്ല. ദയവു് ചെയ്തു പകുതി പാട്ടനെല്ലെങ്കിലും വിട്ടു തരണം.

ജന്മി: വളരെ നല്ലതു്! മുഴവൻ നെല്ലും വിട്ടുതന്നിരിയ്ക്കുന്നു. പക്ഷെ, അതിൻെറ പണം ഉടനെ അടച്ചേയ്ക്കു്, കേട്ടോ.

* * *

സത്യം!

കോടതിയിൽ കുററവാളിയെ സത്യം ചെയ്യിപ്പിക്കുമ്പോൾ:–

ശിപായി: "എല്ലാം പറയിപ്പിച്ചശേഷം—പറയു 'ഞാൻ സത്യമെ പറയൂ".

കുററവാളി: എടോ, താനെന്തൊരു വിഡ്ഢി! സത്യം മാത്രമെ ഞാൻ പറയുവെങ്കിൽ പിന്നെ ഈ കേസ് എന്തിനാണെടൊ ?.

# മൂന്നു ചെകിടന്മാർ




ഒരു ബധിരനായ ഇടയൻ ഗ്രാമത്തിന്റെ പുറത്തു ആടുകളെ മേച്ചുകൊണ്ടിരിക്കയായിരുന്നു. പെട്ടന്നു് അവന്നു് വീട്ടിലെ എന്തൊ ചില അടിയന്തര കാര്യത്തെപററി ഓർമ്മ വന്നു.

തൻസമയം ആ വഴിക്ക് വന്ന ഒരു ചെകിടനായ ബ്രാഹ്മണനോടു തന്റെ ആടുകളെ നോക്കണമെന്നും, വന്നാൽ ഒരു നൊണ്ടിയാടിനെ പ്രതിഫലം കൊടുക്കാമെന്നും പറഞ്ഞു ഇടയൻ വീട്ടിലേക്ക് ഓടി. ബ്രാഹ്മണന്നു് ഒന്നും മനസ്സിലായില്ല. അയാൾ ക്ഷീണം കൊണ്ടു അവിടെയിരുന്നു.

കുറച്ചു കഴിഞ്ഞു ഇടയൻ മടങ്ങി വന്നു. പറഞ്ഞ പ്രകാരം നൊണ്ടിയാടിനെ ബ്രാഹ്മണന്നു് കൊടുക്കാൻ ചെന്നു.

ഇടയൻ ഈ നൊണ്ടി ആടിനെയും കൊണ്ടു തന്റെ മുമ്പിൽ വന്നു എന്തോക്കെയോ പുലമ്പുന്നതു കണ്ടു ബ്രാഹ്മണൻ തെററിദ്ധരിച്ചു. അദ്ദേഹം ദേഷ്യപ്പെട്ടു പറഞ്ഞു. "പോടാ പോ, എനിയ്ക്കെന്തറിയാം തന്റെ ആടിന്റെ കാൽ എങ്ങിനെ ഒടിഞ്ഞുവെന്നു്".

ബ്രാഹ്മണൻ ആടിന്റെ നൊണ്ടിക്കാലു് ചൂണ്ടിക്കാണിച്ചു സംസാരിക്കുന്നതു കണ്ടു ഇടയൻ അതിലേറെ തെററിദ്ധരിച്ചു പറഞ്ഞു: "എയ്, സ്വാമി, ഞാൻ പറഞ്ഞ വാക്കിന്നു നേരില്ലാത്തവനാണെന്നാണോ നിങ്ങൾ വിചാരിക്കുന്നതു? ഞാൻ ഈ നൊണ്ടിയാടിനെ തരാമെന്നാണ് നിങ്ങളോട് ആദ്യം തന്നെ പറഞ്ഞതു". വേണമെങ്കിൽ എടുത്തോളൂ".

ഒടുവിൽ അവർ ലഹള കൂടി, ആ ഗ്രാമത്തിലെ പ്രധാനിയുടെ വീട്ടിലെത്തി.

വി. യം. നായർ പാലക്കാട്



അന്ന് ആ പ്രധാനിയുടെ വീട്ടിൽ ഒരു ഭാരതയുദ്ധം നടന്ന ദിവസം. കാലത്തു എഴുനേററ ഉടനേ ത്തന്നെ പ്രധാനി തൻെറ പരിഗ്രഹവുമായൊരു 'കശപിശ'. ലഹളയുടെ അവസാനം—അയാൾ ദേഷ്യപ്പെട്ടു സത്യം ചെയ്തു. "ഇന്നു മുഴവനും നീയുണ്ടാക്കിയ യാതൊന്നും ഞാൻ കഴിക്കയില്ല" എന്ന്. അമ്പ! ഒരു വാശി! വിശന്നു ദാഹിച്ച ആ സാധുജീവി ഉമ്മറത്തു തിണ്ണയിൽ തപസ്സായിരുന്നു. ഭാര്യയുണ്ടോ ഇതുകൊണ്ടൊക്കെ കുലുങ്ങുന്നു? ഈ ഘട്ടത്തിൽ അതാ നമ്മുടെ ഇടയനും ബ്രാഹ്മണനും മദ്ധ്യസ്ഥനന്വേഷിച്ചെത്തി. ഇടയൻ പറഞ്ഞു :–.

"യജമാനനെ, ഈ ബ്രാഹ്മണൻ എന്നെ വിശ്വാസവഞ്ചകനാക്കാൻ ശ്രമിക്കയാണ്". എന്നും പറഞ്ഞു തൻെറ കഥ വിളമ്പി.

പ്രധാനി കുറേനേരം അവനെ നോക്കി. പിന്നീടു ആ ബ്രാഹ്മണൻെറ മുഖത്തു തുറിച്ചു നോക്കി. ബ്രാഹ്മണൻ ദയനീയസ്വരത്തിൽ തൻെറ രാമായണവും പാടി.

ഈ രണ്ടു പ്രസംഗവും പ്രധാനിയ്ക്കു് ഒരക്ഷരം മനസ്സിലായില്ല. കാരണം അയാൾ ഇവർ രണ്ടാളേക്കാളും അധികം ബധിരനായിരുന്നു. ഒടുവിൽ അയാൾ തനിക്കെല്ലാം മനസ്സിലായവിധം നടിച്ചുപറഞ്ഞു

"നിങ്ങൾ രണ്ടാളും പുലരുന്നവരെ പ്രസംഗിച്ചോളിൻ. ഞാൻ ഇന്ന് അവൾ ഉണ്ടാക്കിയ യാതൊരു ഭക്ഷണവും കഴിക്കയില്ല. നിങ്ങൾ പോയേ്ക്കാളിൻ"

മൂന്നു കൂട്ടരും മിഴിച്ചു നോക്കുകയല്ലാതെ മറെറന്തു ചെയ്യും ?.

# ബുദ്ധിപരിശോധന

1 നിറയെ ദ്വാരമുള്ള ഏതൊരു വസ്തുവാണ് നിറയെ വെള്ളമെടുക്കുക ?.

2 ഒരു വൃത്തത്തെ മൂന്നുവരകൾ കൊണ്ടു എട്ടായി ഭാഗിക്കുക.

3 ഒരു തൊഴിലില്ലാത്തവൻ ഒരു കമ്പനിയിൽ പ്രതിദിനം പോയി കൊണ്ടിരുന്നു. മററാരാൾ രണ്ടു ദിവസത്തിൽ ഒരിക്കൽ പോയിരുന്നു. മൂന്നാമൻ മൂന്നു നാൾ ഒരിക്കൽ നാലാമൻ നാലു ദിവത്തിലൊരിക്കൽ, അഞ്ചാമൻ അഞ്ചും ആറും ഏഴും ദിവസങ്ങളിൽ ഒരിക്കൽ !

എല്ലാവരും ഒത്തുചേരുന്ന ദിവസം അവർ ഒരുമിച്ച് അടുത്ത ഹോട്ടലിൽ ഒരു ചായകുടിയ്ക്കുക പതിവായിരുന്നു. എന്നാൽ ഒരു കൊല്ലത്തിൽ അവർ എത്ര പ്രാവശ്യം ചായ കുടിച്ചിരിക്കാം?.

4 അമ്മാമൻ : "ഇതാ രണ്ടു വാച്ചുകൾ. ഇതിൽ ആദ്യത്തേതു് സുമാർ രണ്ടു കൊല്ലത്തിലൊരിക്കലെ കൃത്യസമയം കാണിക്കയുള്ളു. രണ്ടാമത്തെതു ദിവസം രണ്ടുപ്രാവശ്യം കൃത്യസമയം കാണിക്കും. നിനക്കിഷ്ടമുള്ള ഒന്നെടു ക്കാം. ഏതു വേണം ?".

മരുമകൻ : എനിയ്ക്ക് ആദ്യത്തേതു മതി. എന്തുകൊണ്ട് ?

ഉത്തരം 56-ാം പേജിൽ

ഡിസമ്പർ മാസത്തിലെ തെററായ ചിത്രത്തിന്ന് ഉത്തരം. പേജ് 45.

1. അടപ്പിനെ പ്രത്യേകമായി കാണിച്ചിട്ടില്ല.
2. കുളമ്പു ഇരട്ടയാണ്. കുതിരക്കു ഇരട്ട കുളമ്പില്ല.
3. കണ്ണു മറിച്ചു വെച്ചിരിക്കുന്നു.
4. വെള്ളമൊഴിക്കുന്ന ഭാഗത്തു ദ്വാരങ്ങളില്ല.
5. വാളിന്നു പല്ലില്ല.
6. നിബ്ബിന്നു പിളപ്പില്ല.
7. കോടാലി ഉളച്ചു കയററിയിട്ടില്ല.
8. ജൂൺ 30 ദിവസമേയുള്ളു.
9. 6 ബട്ടനും 7 ദ്വാരവും.

ഒക്ടോബർ മാസത്തിലെ തെററായ ചിത്രത്തിന്ന് ഉത്തരം. പേജ് 45.

1. പക്ഷിക്കു കാലില്ല.
2. പിടി ചെറുതാണ്.
3. മണിക്കുറസൂചി 10 നും 11 നും മദ്ധ്യത്തിലാവണം.
4. മണിക്ക് നാക്കില്ല.
5. പാററക്ക് കൊമ്പില്ല.
6. മാതളം പഴത്തിന്റെ ചെടി ഇങ്ങനെയല്ല.
7. തവളക്ക് കാലു തെററാണ്.
8. തോക്കിന്നു കാഞ്ചിയില്ല.
9. ആനക്കൊമ്പു വായിന്നു പുറത്തു കാണിച്ചിരിക്കുന്നു.




ഒരു കാലത്തു് അമരാവതി നഗരം ലളിത കലകളുടെ ഇരിപ്പിടമായിരുന്നു. വിദൂര ദേശങ്ങളിൽനിന്നു വിദ്യാർത്ഥികൾ വന്നു് ചിത്രകല പഠിച്ചിരുന്ന ഒരു നാടായിരുന്നു അതു്. ചിത്രാദ്ധ്യയനത്തിന്നു് വന്നിരുന്ന വിദ്യാർത്ഥികളിൽ 'രത്നഘോഷൻ' എന്നൊരു കുട്ടിയുണ്ടായിരുന്നു. അവൻ എല്ലാവരിലുംവെച്ചു മികച്ച കലാനിപുണനായിരുന്നു. അവൻ വരച്ചിരുന്ന ഓരോ ചിത്രത്തേയും ജനങ്ങൾ മുക്തകണ്ഠം പ്രശംസിച്ചിരുന്നു. അവൻ വിശ്രുത കലാകാരനായിത്തീരുമെന്നും തന്മൂലം അമരാവതിയുടെ പ്രസിദ്ധി പതിന്മടങ്ങു കൂടുമെന്നും അവരേവരും അഭിപ്രായപ്പെട്ടു.

അവിടെത്തന്നെ 'ജയപ്രതാപ'നെന്നും 'ചന്ദ്രപ്രതാപ'നെന്നും പേരായ മററു രണ്ടു വിദ്യാർത്ഥികളുമുണ്ടായിരുന്നു. രത്നഘോഷന്റെ കീർത്തി ഈ രണ്ടു കുട്ടികളേയും തരളിതരാക്കി! പക്ഷെ രണ്ടു വിധം!

ജയപ്രതാപൻ ഒരസൂയക്കുക്ഷിയായിരുന്നു. വളരെക്കാലം പഠിച്ചിട്ടും അവന്നു് ഒരു വരപോലും വരയ്ക്കാൻ സാധിച്ചില്ല. ജീവിതം മുഴുവൻ പഠിച്ചാലും രത്നഘോഷനെപ്പോലൊരു ചിത്രകാരനാവാൻ തനിയ്ക്കു കഴിവില്ലെന്നവന്നു് ബോദ്ധ്യമായിരുന്നു. എന്നാലും അവന്നു് രത്നഘോഷനോടുള്ള അസൂയ വർദ്ധിച്ചതല്ലാതെ കുറഞ്ഞില്ല. അവൻ രത്നഘോഷനെപ്പററി അപഖ്യാതിയുണ്ടാക്കാൻ തീരുമാനിച്ചു.

അവൻ കണ്ടവരോടൊക്കെ രത്നഘോഷന്നു് ചിത്രം വരക്കാനറിയില്ലെന്നും ഗുരുനാഥൻ വരച്ചതെടുത്തു തന്റേതാണെന്നു് പറയുകയാണു് അവന്റെ പതിവെന്നും പറയുവാൻ തുടങ്ങി. ജനങ്ങൾ അതു സമ്മതിക്കാഞ്ഞാൽ അവൻ പറയും "എന്നാൽ രത്നഘോഷനോടൊന്നു വരയുവാൻ പറയുവിൻ— കാണാം കോപ്പു!" ഇങ്ങിനെ നാടുമുഴുവൻ പറഞ്ഞുനടക്കാൻ തുടങ്ങി ആ അസൂയക്കുക്ഷി.

ചന്ദ്രപ്രതാപന്റെ മനസ്ഥിതി മ

കെ. പി. ദാമോദരൻ ബോംബെ






നിരന്തര പരിശ്രമത്തിൻെറ ഫല മായി ചന്ദ്രപ്രതാപനം ഒരു നല്ല ചിത്ര കാരനായി. ഏറെക്കുറെ അവൻെറ ചി ത്രങ്ങളും രത്നഘോഷൻെറതു പോലെ നന്നാവാൻ തുടങ്ങി. മാത്രമല്ല ചില ചിത്രങ്ങൾ കണ്ടാൽ രത്നഘോഷൻ വ രച്ചതുപോലെ തന്നെയിരുന്നിരുന്നു. ച ന്ദ്രപ്രതാപന്നിതുകണ്ടു അതിരററ സ ന്തോഷമുളവായി. അവൻ രത്നഘോ ഷനെ കൂട്ടതൽ ശ്ലാഘിച്ചുകൊണ്ടു യിരുന്നു.

ഒരു തവണ അമരാവതിയിൽ ഒരു വമ്പിച്ച "ചിത്ര പ്രദർശനം" നടന്നു. വിഭിന്നദേശങ്ങളിൽനിന്നും വിശ്രുത ചി ത്രകാരന്മാർ തങ്ങളുടെ ചിത്രങ്ങൾ പ്ര ദർശനത്തിന്നായയച്ചിരുന്നു. അതെ പ്ര ദർശനത്തിലേയ്ക്കുവേണ്ടി രത്നഘോഷ നം ഒരു ചിത്രം വരച്ചു. ഒട്ടുമുക്കാലും പണി കഴിഞ്ഞിരുന്നു. കുറച്ചു മിനുക്കു പണിമാത്രം ബാക്കിയുണ്ടായിരുന്നു. ക ണ്ടവരെല്ലാം ഐക കണ്ഠ്യേന പറ ഞ്ഞു. "സമ്മാനം രത്നഘോഷൻെറ ചിത്രത്തിന്നാണെ"ന്ന്. അത്രയ്ക്കു വി ചിത്രമായിരുന്നു ആ ചിത്രം.

ചിത്രത്തിൻെറ മഹിമ ജയപ്രതാപ ൻെറ കാതിലും എത്തി. എരിയുന്ന തീയിൽ നെയ്യൊഴിക്കും പോലയായിരു

റെറാരു വിധമായിരുന്നു. അവൽ രത്ന ഘോഷൻെറ യോഗ്യതയെ ബഹുമാനി ച്ചു. വല്ലവരും രത്നഘോഷനെപ്പററി പ്രശംസിക്കുന്നതു കേട്ടാൽ അവൻെറ ഹൃദയം ആനന്ദ തുന്ദിലമാവും. "എ നിക്കും രത്നഘോഷനെപ്പോലെ ചിത്രം വരയ്ക്കാൻ എന്നെങ്കിലും സാധിക്കു മോ?" എന്നു ചിന്തിക്കുമ്പോഴൊക്കും അവൻ പുളകിതഗാത്രനാവും. ജയപ്ര താപൻ രത്നഘോഷനെപ്പററി പരത്തു ന്ന ദുഷ്പ്രവാദങ്ങൾ കേൾക്കുമ്പോൾ അവൻെറ ഹൃദയം ശോക ഭരിതമാകും. രാവും പകലും അവൻ രത്നഘോഷനെ മനസാ അഭിനന്ദിച്ചു തനിക്കും അതു പോലെ വരയ്ക്കാനാവണമേയെന്ന് പ്രാ ത്ഥിച്ചിരുന്നു.





ന്ന അവന്നു് ആ കോംവി. എന്തു ചെയ്യാം? അസൂയക്കു് മരുന്നില്ല. അസൂയ അവസാനം തന്നത്താൻ കെടുത്തും. താല്ക്കാലികമായി അതു് പല അനൎത്ഥങ്ങളുമുളവാക്കും. പക്ഷെ ദുൎജ്ജനങ്ങൾ അതിൻെറ അനന്തരഫലത്തെപ്പററി ചിന്തിക്കാറില്ല. അവർ താല്ക്കാലികസുഖങ്ങൾക്കും, പേരിന്നും, പെരുമക്കും മാത്രമേ ഇച്ഛിക്കയുള്ളു. മററുള്ളവരെ എത്രതന്നെ കഷ്ടപ്പെടുത്തിയാലും അവർ തൃപ്തരാവില്ല. സ്വാൎത്ഥതല്പരന്മാരായ ഇക്കൂട്ടർ മനുഷ്യ സമുദായത്തിലെ ശപ്തജീവികളാണു്

ജയപ്രതാപൻെറ ഹൃദയം എരിഞ്ഞു. തൻെറ കുതന്ത്രങ്ങളൊന്നും ഫലിച്ചില്ലല്ലൊ എന്നായിരുന്നു അവൻെറ ആധി. അവനൊരു ചതിയ്ക്കൊരുങ്ങി.

ഒരു നാൾ അവൻ രത്നഘോഷൻെറ വീട്ടിൽ ചെന്നു. രത്നഘോഷൻ എന്തോ മറെറാരു പണിയിൽ ശ്രദ്ധിച്ചിക്കയായിരുന്നു. ഈ തക്കം നോക്കി ആ ദുഷ്ടൻ രത്നഘോഷൻെറ ചായത്തിൽ ചില മരുന്നുകൾ കലൎത്തി അവിടെനിന്നും പോയി. ഇതൊന്നുമോൎക്കാത്ത രത്നഘോഷൻ അതേചായം കൊണ്ടു തൻെറ ചിത്രം പൂൎത്തിയാക്കിവെച്ചു. പിറെറന്നാൾ പ്രദൎശനമായിരുന്നു. എ




ല്ലാ ചിത്രങ്ങളും നിരത്തിവെച്ചിട്ടുണ്ടായിരുന്നു. പ്രദൎശന കൎത്താക്കൾക്കറിയാമായിരുന്നു രത്നഘോഷൻെറതു മാത്രമെ സമ്മാനാൎഹ മായിരിക്കയുള്ളുവെന്നു്. ആ ചിന്തയോടെ അവർ ആദ്യം രത്നഘോഷൻെറ ചിത്രമാണു് പ്രദൎശിപ്പിച്ചതു്.

ചിത്രമെടുത്തു. മൂടിയതുണി നീക്കി! എല്ലാവരും ഒന്നു ഞെട്ടി! എന്തിനു പറയുന്നു. ആ ചിത്രം വളരെ മങ്ങി, നിറയെ പുള്ളിയും കുത്തും വീണ ഒന്നായിരുന്നു. എല്ലാവരും നിരാശരായി. ഉടനെ രത്നഘോഷനാളയച്ചു. അവൻ വന്നു ചിത്രം കണ്ടതും 'ഈശ്വര' എന്നും പറഞ്ഞു ബോധരഹിതനായി നിലം പതിച്ചതും ഒപ്പം കഴിഞ്ഞു.



തിങ്ങിക്കൂടിയിരുന്ന എല്ലാവരും സ്തബ്ധരായി നിന്നു. ഇതിന്നിടെ ചന്ദ്രപ്രതാപൻ ഓടിക്കിതച്ചു അവിടെയെത്തി. അവന്നു വളരെ വ്യസനം തോന്നി. അവൻ ഉച്ചത്തിൽ പറഞ്ഞു "ഇതിലെന്തൊ ചതിയുണ്ടു. രത്നഘോഷൻ വരച്ച ചിത്രം ഞാൻ കണ്ടിരുന്നു. ഇതു തന്നെയാണതു. പക്ഷെ അതിൽ ഈവിധം കേടുകളുണ്ടായിരുന്നില്ല. അതിനാൽ ഏതോ ഒരു ഘാതകൻ കൽപിച്ചുകൂട്ടി ഈ ചിത്രത്തെ കെടുത്തതാണ്".

എല്ലാവരും ആ അഭിപ്രായത്തോടു യോജിച്ചുവെങ്കിലും തെളിവില്ലാത്ത നിലയ്ക്ക് ആ ചിത്രത്തെ മാററിവെച്ചു. മററു ചിത്രങ്ങൾ പ്രദശിപ്പിച്ചതിൽ ചന്ദ്രപ്രതാപൻേറതായിരുന്നു ഏററവും നല്ലതു. അതിനാൽ സമ്മാനം ചന്ദ്രപ്രതാപന്ന് നൽകപ്പെട്ടു.

സമ്മാനം കിട്ടിയ ചന്ദ്രപ്രതാപൻ രത്നഘോഷൻേറ അടുക്കെ ചെന്നു പറഞ്ഞു "പ്രിയമിത്രമെ, നിങ്ങളിരിക്കും കാലം ഞാൻ ഈ സമ്മാനത്തിന്നർഹനല്ല. താങ്കളുടെ ചിത്ര നൈപുണ്യം സമസ്ത ജനസമ്മതമാണ്. ഏതോ മഹാപാപി ചെയ്ത കെടുതൽ കൊണ്ടാണ് അങ്ങയുടെ ചിത്രം കേടു വന്നതു്. അതുകൊണ്ടു മാത്രമാണ് ഞാൻ സമ്മാനാർഹനായതും. ഈ സമ്മാനം എനിക്കാവിശ്യമില്ല. താങ്കൾ ദയവുചെയ്ത് സ്വീകരിക്കണം".

ചന്ദ്രപ്രതാപൻേറ മഹാമനസ്കത കണ്ടു അവിടെകൂടിയ സകലരും അത്ഭുതപ്പെട്ടു. പ്രദർശനാധികൃതർ അതിലധികം സന്തുഷ്ടരായി. അവർ ഉടനെ വിളംബരം ചെയ്തു "ഞങ്ങൾ ഒരു സമ്മാനംകൂടി പ്രഖ്യാപിക്കുന്നു. ആകെയുള്ള രണ്ടു സമ്മാനങ്ങൾ ഒന്നു രത്നഘോഷനും മററതു ചന്ദ്രപ്രതാപനുമാണ്". സമ്മാനം രണ്ടു പേക്കും കിട്ടി.

സമ്മാനവും വാങ്ങി ആ രണ്ടു കലാപ്രേമികൾ ഇണചേന്ന് വീടെത്തി.

ഇതെല്ലാം കണ്ടുനിന്ന ജയപ്രതാപൻ ഇളിഭ്യനായി മടങ്ങി.



# രസാവഹമായ ചില ചോദ്യോത്തരങ്ങൾ

## ചോദ്യങ്ങൾ

താഴെ എഴുതിയ ചില ചോദ്യങ്ങൾ നോക്കുക. അതിന്നുത്തരം കണ്ടു പിടിക്കാൻ നിങ്ങൾ പരിശ്രമിക്കുക. ചോദ്യത്തിന്നും ഉത്തരത്തിന്നും ചില വാക്കുകളാൽ പരസ്പര ബന്ധമുണ്ടെന്നു നിങ്ങൾ ഓമ്മവെക്കണം. ഉദാ: ഒന്നാമത്തെ ചോദ്യം നോക്കുക. "ഏതു മീനാണ് ഉദ്യോഗസ്ഥൻ?" എന്ന്. അതിന്നുത്തരം "ആമീൻ" — ആമീൻ എന്നുവെച്ചാൽ ഒരു കോടതിയുദ്യോഗസ്ഥൻ! അല്ലേ? അതുപോലെ എല്ലാററിന്നും ഉത്തരം കണ്ടു പിടിക്കുക. നിങ്ങൾക്കു കഴിവില്ലെങ്കിൽ ഇതിൽ തന്നെ ഉത്തരമുണ്ടു. നോക്കുവിൻ. ഒരുപക്ഷെ കൂടുതൽ രസാവഹമായ വല്ല ഉത്തരവും കണ്ടുപിടിക്കുന്നവർ അതയച്ചുതന്നാൽ അടുത്ത ലക്കത്തിൽ പ്രസിദ്ധപ്പെടുത്താം.

1. ഏതു മീനാണ് ഉദ്യോഗസ്ഥൻ? 2. ആ യതി എന്തിനെപ്പററി പറഞ്ഞു? 3. അമ്പാടി എന്തായിരുന്നു? 4. ഏതു രണമാണ് വേദമായതു? 5. ഏതു വശ്യമാണ് കൂടാതെ കഴിയാത്തതു? 6. എന്തു ശ്രമം കൊണ്ടാണ് കുടിലാവുക? 7. സാരം അധികം പറഞ്ഞാൽ വരുന്ന രോഗം? 8. രാജാവിൻെറ സ്ഥാനമേതു്? 9. ഏതു മാലയാണ് ഭക്ഷണം?

## ഉത്തരം

1. ആമീൻ 2. 'ആയതി' യെപററി പറഞ്ഞു. (ആയതി = ഭാവി. ചോദ്യത്തിലെ ആ യതി എന്നാൽ = ആ സന്യാസി എന്നത്ഥം) 3. ആയമ്പാടി (ഇടയഗ്രാമം) 4. ആരണം (വേദം) 5. ആവശ്യം 6. ആശ്രമം. 7. അതിസാരം. 8. ആസ്ഥാനം 9. ആഹാരം (ചോദ്യത്തിലെ മാലക്ക് 'ഹാരം' എന്ന പയ്യായം).

നിങ്ങളിൽ ആക്കെങ്കിലും ഇപ്രകാരമുള്ള ചോദ്യങ്ങളും ഉത്തരങ്ങളും ഉണ്ടാക്കാൻ കഴിയുമോ? അയച്ചു തന്നാൽ പ്രസിദ്ധപ്പെടുത്താം.




# പഴവിദ്യ

ഇന്ദ്രജാലം കണ്ടിട്ടുള്ള നിങ്ങൾ പല പ്പോഴും അത്ഭുതപ്പെട്ടിരുന്നിട്ടുണ്ടാവാം. ചെറിയ ചെറിയ പലേ തന്ത്രങ്ങളും നിങ്ങളെ അതിശയിപ്പിച്ചിട്ടുണ്ടാവാം. "എങ്ങനെയിതെല്ലാം" എന്നു വിചാരിച്ചിട്ടുണ്ടാവാം നിങ്ങൾ. ഇതിന്നു താഴെ ഒരു വിദ്യ എഴുതാം. പഠിച്ചു കൊള്ളുവിൻ.



ഒരുചീപ്പ് വാഴപ്പഴം എടുക്കുക. അതിൽ നിന്ന് ഒരു പഴം പോലും ഇരിഞ്ഞെടുക്കരുത്. ചെറിയൊരു സൂചി കൊണ്ടുവരിക. വാഴപ്പഴത്തിൽ സൂചി കടത്തുക. തൊലി മേൽ ഉണ്ടാകുന്നദ്വാരം അറിയാത്തവിധം അത്ര ചെറുതായിരിക്കണം. സൂചി കടത്തി, ഉള്ളിൽ തൊലിയിൽ തട്ടാത്ത വിധം കാമ്പിനെ മാത്രം വരഞ്ഞു മുറിക്കുക അതെ പഴത്തിൽ രണ്ടോ മൂന്നോ ഇടത്തിൽ വരഞ്ഞു വെക്കുക. ഓരോ പഴവും രണ്ടും, മൂന്നും, നാലും, അഞ്ചും അങ്ങനെ എത്ര വേണമെങ്കിൽ അത്ര കഷണങ്ങളാക്കി വരഞ്ഞുവെക്കുക. ഓരോ പഴവും എത്രയെത്രയാക്കി വരഞ്ഞു മുറിച്ചുവെച്ചിട്ടുണ്ടെന്നു നിങ്ങൾ നല്ല വണ്ണം ഓർമ്മവെച്ചിരിക്കണം.

ഇനി പ്രദർശനമാരംഭിക്കാം. വാഴപ്പഴമെടുത്തു മേശപ്പുറത്തുവെച്ചു നിങ്ങൾ

പറയണം "ഇതാ ഞാൻ ഈ ചീപ്പിൽ നിന്നു ഒരു പഴമെടുക്കാം. ഞാൻ പഴം തൊലിച്ചാൽ അതു താനെ 'ഇത്ര' കഷണമായി വീഴും" എന്നു. കാണികൾ ആക്ഷേപിക്കാം. അതിലെന്തൊ വിദ്യയുണ്ടെന്നു. അപ്പോൾ നിയും വരകൾ നിങ്ങൾക്കോർമ്മയുണ്ടായിരിക്കണം. അവർ പഴം തൊലിക്കും. അതത്ര കഷണമായി വീഴും. ജനങ്ങൾ കൈ കൊട്ടും. നിങ്ങൾ ജാലവദ്യക്കാരനാവും. ഇതാണ് ഒരു "ട്രിക്ക്".

ഇങ്ങനെ നിങ്ങൾക്ക് പലതും പ



ങ്ങൾ ആ 'ചീർപ്പെ' ടുത്തു അവൾക്ക് കൊടുക്കണം. അവർക്കിഷ്ടമുള്ള ഒരു പഴമെടുക്കാൻ പറയണം. എന്നിട്ടു പറയുക. "പഴം നിങ്ങൾ തൊലിക്കുവിൻ അതു "ഇത്ര" കഷണമായി വീഴും" എന്നു. ഇതിന്നു ഓരോ പഴത്തിന്റെറിക്കാം. താഴെക്കാണുന്ന മേൽവിലാസത്തിൽ ഇംഗ്ലീഷിൽ എഴുതി ചോദിക്കുക.

---

മേൽവിലാസം

പ്രഫസർ പി. സി. സക്കാർ

മജീഷ്യൻ, പോസ്റ്റ് ബാക്സ് 7878

കല്ക്കത്ത—12



# ശിശുസംരക്ഷണം

ധീരത, സ്വാശ്രയത്വം ഇതേതു വ്യക്തിക്കും ഉണ്ടാകേണ്ടതാണ്. ഇതു രണ്ടുമുണ്ടെങ്കിൽ ജീവസന്ധാരണത്തിന്ന് യാതൊരു ബുദ്ധിമുട്ടുമുണ്ടാവില്ല. ഈ രണ്ടു ഗുണങ്ങളും ഒരു കുട്ടിയിലുണ്ടാക്കിത്തീർക്കേണ്ടതു് വളർത്തുന്നവരുടെ ചുമതലയാണ്. അമ്മമാരാണ് അതിന്നു കൂടുതൽ ശ്രദ്ധിക്കേണ്ടതു്.

കുട്ടികൾ ജന്മനാ ധൈര്യമുള്ളവരാണ്. അവർക്ക് യാതൊന്നിനേയും ഭയമില്ല. എന്തു പ്രവർത്തിക്കും അവർ സന്നദ്ധരാണെന്നുള്ളതും അവർക്ക് സ്വാഭാവികമായി സിദ്ധിച്ച 'സ്വാശ്രയ ശീല' മാണ്. ഈ ഗുണങ്ങളെ നാം അമർത്തി വിടരുതു്. അവർ ചെയ്യുന്ന എല്ലാ പ്രവർത്തികളേയും നാം പ്രോത്സാഹിപ്പിക്കണം. അവർ ഏതെങ്കിലും പ്രവർത്തിയിൽ നിരാശപ്പെട്ടാൽ നാം അവരെ വീണ്ടും പ്രോത്സാഹിപ്പിക്കണം. അവരെ ഒതുക്കുവാനോ, അനുസരണ ശാലികളാക്കാനോ വേണ്ടി സാധാരണ പേടിപ്പിക്കാറുണ്ടു. ഭൂതം, പിശാചു് എന്നും മററും പറഞ്ഞു ഭയപ്പെടുത്തും. ഈ ഭയപ്പെടുത്തൽകൊണ്ടു ആ കുട്ടിയുടെ ഉദ്ദേശിച്ച മനോഭാവം മാറുന്നില്ലെന്നു മാത്രമല്ല ഭീരുത്വം കൂടി ആ കുട്ടിയിൽ കടന്നു കൂടുന്നു. ആ കുട്ടി ആരുമറിയാതെ തൻെറ ഉദ്ദേശസിദ്ധിക്കു പുറപ്പെടുന്നു. അതോടൊപ്പം ഭീരുവുമായി തീരുന്നു. ഒരു പക്ഷെ അതു് ഹാനികരം കൂടിയായേക്കാം. അതിനാൽ കുട്ടികളെ സദ്വൃത്തരാക്കാൻ ഉപദേശരൂപമായ നല്ല വാക്കുകൾ പറഞ്ഞു് അവരുടെ ഇഷ്ടാനുസാരം നാം പ്രവർത്തിക്കണം. ദുർവൃത്തിയിലേപ്പെടുന്ന കുട്ടിയെ 'അരുതു' എന്നു പറഞ്ഞു മുടക്കുന്നതിനേക്കാൾ നല്ലതു് ആ കുട്ടിക്കു് ആ വിധമുള്ള ദുഷ്പ്രവൃത്തികൾക്കു് പരിതസ്ഥിതിയുണ്ടാക്കി കൊടുക്കാതിരിക്കയാണു് നാം ചെയ്യേണ്ടതു്.

# കായ്കറിക്കൂത്ത്



മേൽ വരഞ്ഞ ചിത്രത്തിലെ നർത്തകി, വീണക്കാരി, മൃദംഗക്കാരി ഇവരൊക്കെ പലവിധ കായ്കറികളുടെ അവതാരങ്ങളാണ്. നിങ്ങൾക്കതു കണ്ടുപിടിക്കാൻ സാധിക്കുമോ? പരിശ്രമിക്കുവിൻ എത്രെണ്ണം കണ്ടു പിടിക്കുന്നുവോ അത്ര മാർക്ക് നിങ്ങൾ എടുത്തു കൊള്ളുവിൻ.

# മുഖചിത്രം



ഉണ്ണിക്കൃഷ്ണന്റെ വെണ്ണ തീററ! കാണുന്നവരുടെ കണ്ണിലുണ്ണിയായിരുന്ന ആ 'വെണ്ണക്കള്ളൻ' ഗോകുലത്തിന്റെ മണിവിളക്കായി വളൻ വന്നു. കൃഷ്ണന്റെ കളവിനെപററി ആവലാതിയില്ലാത്ത നാളില്ല. ആ ഉണ്ണിക്കണ്ണന്റെ കളവുകൾ ലോകത്തിന്റെ മമ്മ തത്വങ്ങളായി!.

ഒരു ദിവസം ഉറിയിലേക്ക് കയ്യെത്താത്ത കൃഷ്ണൻ ചില പീഠങ്ങളും പലകകളും കൊണ്ടുവന്നു മേൽക്കുമേൽ വെച്ച് അതിന്റെ മീതെ കയറി തട്ടിൽനിന്ന് ഇഷ്ടംപോലെ വെണ്ണവാരി തിന്നു. കൂടാതെ ബാക്കിയുള്ളതു് കുരങ്ങന്മാക്ക് വാരികൊടുക്കുകയും ചെയ്തു. കണ്ണന്റെ കണ്ണിൽ കണ്ടതുണ്ടോ ബാക്കിയാവുന്നു. അഴിമതി കണ്ട ഗോപയുവതി യശോദയുടെയടുക്കെ സങ്കട ഹരജി ബോധിപ്പിച്ചു.

"ഉണ്ണീ, നീയെന്തിനാണതു ചെയ്തതു്"? എന്നു് യശോദ ചോദിച്ചു. "അമ്മേ, ഇവർ എന്നെക്കൊണ്ടു് അസൂയ പറഞ്ഞുണ്ടാക്കുകയാണു്" ഉണ്ണിയും മൊഴിഞ്ഞു. "എന്നാൽ എങ്ങിനെ നിന്റെ വായക്കു ചുററും വെണ്ണ വന്നു?" അമ്മ ശാസിച്ചു ചോദിച്ചു.

"അടുത്ത വീട്ടിലെ കുട്ടി തിന്നാൻ തന്നതാണു് അതു്" ആ അരുമകൻ കളവുപറഞ്ഞു.

ആ മായാമോഹനന്റെ കളവും സത്യമായിട്ടല്ലെ മററുള്ളവക്ക് ഫലിക്കയുള്ളു!!.

തൃപ്തിയടഞ്ഞ അമ്മ ഓമനസ്സന്തതിയുടെ നെറുകയിൽ പലവുരു ചുംബിച്ചു.




ഈ പടത്തിന്നു് ചായമിട്ടു് അടുത്ത ലക്കത്തിലുള്ളതുമായി താരതമ്യപ്പെടുത്തുക.

# പലവക

44-ാം പേജിലുള്ളതിന്ന് ഉത്തരം

1. സ്പോഞ്ച് (Sponge)

2. വരയുക എന്ന് പറയുമ്പോൾ അധിക ജനങ്ങളും നേർവരകളെ കൊണ്ട് വരയുക എന്നേ ചിന്തിക്കൂ. എന്നാൽ നമ്മുടെ വിദ്യയതല്ല. തന്ന വൃത്തത്തിൻെറ ഉള്ളിൽ മറെറാരു ചെറിയ വൃത്തം വരയുക. അതു് ആദ്യത്തെ വര. പിന്നീട്ട ആ രണ്ടു വൃത്തങ്ങളേയും ഖണ്ഡിക്കമാറ് രണ്ടു നേർവരകൾ പരസ്പരം ഛേദിക്കമാറ് വരയുക. എന്നാൽ ആദ്യത്തെ വൃത്തം എട്ടുഭാഗമായി.

3. ചായകുടി 60 കൊല്ലത്തിലൊരിക്കൽ.

4. കാരണം ആദ്യത്തെ വാച്ച് ദിവസംപ്രതി ഓരോ മിനുട്ട കുറവായെങ്കിലും ഓടിയിരുന്നു. രണ്ടാമത്തേതു നടക്കുന്നതെയുണ്ടായിരുന്നില്ല.

# അങ്ങോട്ടുമിങ്ങോട്ടും വായിക്കാം

വികടകവി

മോരുതരുമോ

കുടകു

കറുക

കണ്ണിക

ഒരു വാക്കു 2 പ്രാവശ്യം ഉപയോഗിച്ചാൽ

പട—സൈന്യം

പടപട—പടപട എന്ന ശബ്ദം

വള—കങ്കണം

വളവള—അൎത്ഥമില്ലാതെ സംസാരിക്കൽ.

വര—രേഖ

വര വര—കാലക്രമത്തിൽ

മറിച്ചിട്ടാൽ :—

വാട്ടുക — കട്ടുവാ

വാടുക — കടുവാ

വട്ടുക — കട്ടുവ

വാദി — ദിവാ

വട്ടന — നട്ടവ

വമിക്കുക — കക്കമിവ

Printed by B. NAGI REDDI at the B. N. K. Press Ltd., Madras 26 and Published by him from Chandamama Publications, Madras 26, Controlling Editor: SRI CHAKRAPANI



Ambili ammavan, Jan. '53 **Photo by Pranlal K. Patel**

കളിയിലണയുമണികൾ




“ പഠിക്കുന്ന കുട്ടികൾ കട്ടുതിന്നുന്നു ! ”